# ഇരുളും വെളിച്ചവും

(രണ്ടാംഭാഗം)



ഗ്രന്ഥകർത്താ

എൻ. കൃഷ്ണപിള്ള എം. എ.



*Approved for School Libraries — Vide D. P. I's order No L. Dis 18286/56/A I 3 dated 24-10-1956*



വിദ്യോദയ പ്രസിദ്ധീകരണം

സ്റ്റാൻഡാർഡ് X    പുസ്തകം 5

# ഇരുളും വെളിച്ചവും

[ 'ലെ മിറാബ്ള്' എന്ന ഫ്രെഞ്ചു നോവലിന്റെ സംഗ്രഹം ]

[ രണ്ടാംഭാഗം ]






എൻ. കൃഷ്ണപിള്ള എം. എ.

ലെക്ചറർ, യൂണിവേഴ്സിറ്റി കോളേജ്, തിരുവനന്തപുരം.



വിദ്യോദയ പ്രസിദ്ധീകരണങ്ങൾ

തിരുവനന്തപുരം

വില 14 അണ

# Irulum Velichavum

( ABRIDGED NOVEL )

[ PART II ]



N. Krishna Pillay M. A.



First Impression : June 1956
Second Impression : November 1956



*Publishers*

VIDYODAYA PUBLICATIONS

CARMEL ROAD; : VAZHUTHACAUD

TRIVANDRUM.

---

Price As. 14

# വിദ്യോദയ പ്രസിദ്ധീകരണങ്ങൾ

## സ്റ്റാൻഡാർഡ് VI

(1) വേലുത്തമ്പിദളവാ .... [വീരചരിത്രം]
(2) മുടിയനായ പുത്രൻ ... ... [ലഘുനാടകം]
(3) ചിത ... ... [സംഭാഷണഗാനം]
(4) വിമാനത്തിന്റെ കഥ .... ... [ശാസ്ത്രം]
(5) ധർമ്മരശ്മി... .... .... [ജീവചരിത്രം]

## സ്റ്റാൻഡാർഡ് VII

(1) ശ്രീനാരായണഗുരു .... .... [ജീവചരിത്രം]
(2) റേഡിയോ .... .... ... [ശാസ്ത്രം]
(3) സഹപാഠികൾ .... .... .... [ഗാനനാടകം]
(4) അവർ ഇന്നും ജീവിക്കുന്നു .... [ജീവചരിത്രസമാഹാരം]
(5) നമ്മുടെ ആഘോഷങ്ങൾ ... [സാമൂഹ്യചരിത്രം]

## സ്റ്റാൻഡാർഡ് VIII

(1) ആകാശജന്തുക്കൾ ... [സഞ്ചാരപരീക്ഷണങ്ങൾ]
(2) സിനിമാ ... ... .... [ശാസ്ത്രം]
(3) ജ്ഞാനപ്പാന .... .... [ഹിതോപദേശം]
(4) തിലോത്തമ (ഒന്നാംഭാഗം)
[ഭാരതീയാഖ്യായികാസംഗ്രഹം]
(5) തിലോത്തമ (രണ്ടാംഭാഗം)
[ഭാരതീയാഖ്യായികാസംഗ്രഹം]

## സ്റ്റാൻഡാർഡ് IX

(1) ബാപ്പുജി ... ... ... [ജീവചരിത്രം]
(2) ശരീരമാദ്യം .... ... ... [ശരീരശാസ്ത്രം]
(3) ബിന്ദുക്കൾ ... .... [ശ്ലോകസമാഹാരം]
(4) ഇൻഡ്യ്യമുടനാട്ട് (ഒന്നാംഭാഗം) [രാജ്യചരിത്രം]
(5) ഇൻഡ്യ മുടനാട്ട് (രണ്ടാംഭാഗം) [രാജ്യചരിത്രം]

## സ്റ്റാൻഡാർഡ് X

(1) ചെങ്കോലും മരവുരിയും .... .... [നാടകം]
(2) സമ്പൂർണ്ണജീവിതം .... ... [ജീവചരിത്രം]
(3) ഭാവദർപ്പണം ... ... [കവിതാസമാഹാരം]
(4) ഇരുളും വെളിച്ചവും (ഒന്നാംഭാഗം)
[പാശ്ചാത്യാഖ്യായികാസംഗ്രഹം]
(5) ഇരുളും വെളിച്ചവും (രണ്ടാംഭാഗം)
[പാശ്ചാത്യാഖ്യായികാസംഗ്രഹം]

## സ്റ്റാൻഡാർഡ് XI

(1) മൗലികാവകാശങ്ങൾ ... [രാഷ്ട്രീയകാര്യം]
(2) സീതാപരിത്യാഗം .... [കവിതാസംഗ്രഹം]
(3) കൈരളിയുടെ കഥ–ഒന്നാംഭാഗം
(4) കൈരളിയുടെ കഥ–രണ്ടാംഭാഗം } (സാഹിത്യചരിത്രം)
(5) കൈരളിയുടെ കഥ–മൂന്നാംഭാഗം

# ഈ ഗ്രന്ഥപരമ്പരയെപ്പററി

അപ്പർ പ്രൈമറി സ്കൂളിലേയും സെക്കൻഡറി സ്കൂളിലേയും വിദ്യാർത്ഥികളെ ഉദ്ദേശിച്ചാണു് ഞങ്ങൾ ഈ ഗ്രന്ഥപരമ്പര തയാറാക്കിയിട്ടുള്ളതു്. ഓരോ ക്ലാസ്സിലേയും മാതൃഭാഷാധ്യയനത്തിനു് നിർദ്ദേശിച്ചിട്ടുള്ള പുസ്തകങ്ങളിൽ കുട്ടികൾ പരിചയിക്കുന്ന പദങ്ങളേയും പ്രയോഗങ്ങളേയും ശൈലികളേയും അവരുടെ മനസ്സിൽ കൂടുതൽ ദൃഢമായി പ്രതിഷ്ഠിക്കുന്നതിനും ബഹുമുഖമായ വിജ്ഞാനം അവക്കു് നൽകുന്നതിനും ഉപകരിക്കത്തക്കവിധം ഈ ഗ്രന്ഥങ്ങളിലെ പ്രതിപാദ്യങ്ങളും പ്രതിപാദനരീതിയും ക്രമപ്പെടുത്തി സംവിധാനം ചെയ്തിട്ടുണ്ടു്. ഓരോ ക്ലാസ്സിലും പഠിക്കുന്ന കുട്ടികളുടെ മാനസികവും ഭാഷാവിജ്ഞാനപരവുമായ നിലവാരത്തിനൊപ്പിച്ചാണു് അതാതു ക്ലാസ്സിലേയ്ക്കു് പുസ്തകങ്ങൾ നിർമ്മിച്ചിട്ടുള്ളതു്. മുൻക്ലാസ്സുകളിലെ പുസ്തകങ്ങളിലുള്ള പദങ്ങളും രചനാശൈലികളും വേണ്ടിടത്തോളം അടുത്ത ക്ലാസ്സുകളിലെ ഗ്രന്ഥങ്ങളിൽ ആവർത്തിക്കുക, ഓരോ ക്ലാസ്സിലുമുള്ള വിദ്യാർത്ഥികൾക്കു് പുതിയ വാക്കുകളും നൂതനശൈലികളും മനസ്സിലാക്കാൻ അവസരം നൽകുക, മലയാള സാഹിത്യത്തിലെ സുപ്രധാനവും മനോഹരവുമായ കവിതകളോടും അവയുടെ കർത്താക്കന്മാരോടും സമ്പക്കം പുലർത്താൻ കുട്ടികളെ സഹായിക്കുക, ഗാനനാടകം, ഗദ്യനാടകം, ഒററശ്ലോകം, ഭാഷാഗാനം, ജീവചരിത്രം, ദേശചരിത്രം, നോവൽ, സഞ്ചാരകഥ, ശാസ്ത്രം, സാമാന്യവിജ്ഞാനം, തുടങ്ങിയ വിവിധവിഷയങ്ങളിൽ ബാലികാബാലന്മാക്കു കൗതുകം ഉളവാക്കുക, എന്നിവയാണു് ഈ ഗ്രന്ഥപരമ്പരയുടെ മുഖ്യലക്ഷ്യങ്ങൾ. ഇക്കാര്യത്തിൽ ഞങ്ങൾ എത്രമാത്രം വിജയിച്ചിട്ടുണ്ടെന്നു നിശ്ചയിക്കേണ്ടതു് ഇന്നാട്ടിലെ അധ്യാപകസുഹൃത്തുക്കളും വിദ്യാഭ്യാസ വിചക്ഷണന്മാരുമാണു്.

പ്രസാധകർ {
അംശി പി. ശ്രീധരൻനായർ
എൻ. കൃഷ്ണപിള്ള
വി. ആനന്ദക്കുട്ടൻനായർ

# ഈ ഗ്രന്ഥത്തെപ്പററി

'ഇരുളും വെളിച്ചവും' എന്ന നോവലിൻെറ രണ്ടാം ഭാഗമാണ് ഈ പുസ്തകം. ഒന്നാം ഭാഗം തുടങ്ങുന്നതിനു മുമ്പ്, സംഗ്രഹസമ്പ്രദായത്തെപ്പററി പറഞ്ഞിട്ടുള്ളതിൽക്കൂടുതലായി, ഇപ്പോൾ ഒന്നും പ്രസ്താവിക്കാനില്ല.

---

# ഇരുളും വെളിച്ചവും

[ രണ്ടാംഭാഗം ]

## 1. യുവാവും യുവതിയും

ഫ്രെഞ്ചുവിപ്ളവകാലത്തു് നെപ്പോളിയൻെറ സൈന്യത്തിൽചേൎന്നു യുദ്ധം ചെയ്തിരുന്ന ഒരു ഭടൻ ആയിരുന്നു പോൺട്മെർസി. പല യുദ്ധരങ്ഗങ്ങളിൽ ധീരമായി സമരം ചെയ്തു [1] വിഖ്യാതിനേടിയ ആ യോദ്ധാവിനെ നെപ്പോളിയൻ പ്രഭുപദവിയിലേയ്ക്കു് ഉയൎത്തി. അദ്ദേഹത്തിനു് ഒരു പുത്രനേ ഉണ്ടായിരുന്നുള്ളൂ. അവനെ വളൎത്തിയതു് പോൺട്മെർസിയുടെ [2] ശ്വശുരൻ ആയിരുന്നു. അച്ഛനെ കാണുവാൻ ആ കുട്ടി അനുവദിക്കപ്പെട്ടിരുന്നില്ല. കാരണം രാഷ്ട്രീയമായ അഭിപ്രായഭിന്നത ആയിരുന്നു. കുട്ടിയുടെ അച്ഛൻ റിപ്പബ്ളിക്കു് കക്ഷിയെയും അപ്പൂപ്പൻ രാജകക്ഷിയെയും അനുകൂലിച്ചു.

---

1. വിഖ്യാതി = കീൎത്തി
2. ശ്വശുരൻ = ഭാൎയ്യയുടെ അച്ഛൻ

ഈ വൈരുദ്ധ്യത്തിൻെറ ഫലമായി, മേരിയസ്സ് എന്ന കുമാരൻ ജനനംതൊട്ടു് പതിനെട്ടു വർഷക്കാലം [1] പിതാമഹൻെറ സംരക്ഷണത്തിൽ വളൎന്നു. അങ്ങനെയിരിക്കെ, പോൺട്ടു് മെർസി കടുത്ത രോഗം ബാധിച്ചു കിടപ്പിലാണെന്നു കാണിക്കുന്ന ഒരുഎഴുത്തു് ഒരുദിവസം മേരിയസ്സിനു കിട്ടി. അച്ഛനെ കാണാൻ തിടുക്കപ്പെട്ടു്, അയാൾ പിതൃഗൃഹത്തിലേയ്ക്കു് യാത്രതിരിച്ചു. എങ്കിലും അയാൾക്കു് അച്ഛൻെറ ജഡമേ കാണാൻ കഴിഞ്ഞുള്ളു. അതായിരുന്നു ആദ്യത്തെയും ഒടുവിലത്തെയും പിതൃദർശനം. അച്ഛനെ അന്നുവരെ യഥാൎത്ഥമായി അറിയാൻ കഴിയാതിരുന്നതുകൊണ്ടു്, ഈ കാൎയ്യ അയാളിൽ യാതൊരു വികാരവും ഉണ്ടാക്കിയില്ല. [2] പൈതൃകമായി അയാൾക്കു് യാതൊന്നും ലഭിച്ചതുമില്ല. പിതാവിൻെറ മൃതദേഹം സംസ്കരിച്ചതിനുശേഷം അയാൾ പാരീസിലേയ്ക്കു മടങ്ങി. പിന്നീടു് അയാൾ അച്ഛനെപ്പററി ഓർത്തതേ ഇല്ല. പക്ഷേ പോൺട്ടു്മെർസിയെ അറിഞ്ഞിരുന്നവരെല്ലാം അദ്ദേഹത്തിൻെറ ധൈൎയ്യത്തെയും സ്വരാജ്യസ്നേഹത്തെയും കൊണ്ടാടി. ക്രമേണ പുത്രനും പിതാവിൻെറ മഹത്വം അറിഞ്ഞു. നേരത്തേ അതു് ഗ്രഹിക്കാൻ കഴിയാത്തതുകൊണ്ടുള്ള ഖേദം അയാളുടെ

---

1. പിതാമഹൻ = അപ്പൂപ്പൻ
2. പൈതൃകം = പിതാവിനെ സംബന്ധിക്കുന്ന

മനസ്സിനെപീഡിപ്പിച്ചു. അച്ഛന്റെശവക്കല്ലറയ്ക്കുമുമ്പിൽ ചെന്നുനിന്നു് തന്റെ ആത്മവേദന അറിയിക്കാൻ അയാൾ ആഗ്രഹിച്ചു. സത്യത്തിന്റെ രശ്മികൾ ഓരോ നിമിഷവും ഹൃദയത്തിൽ വീശിത്തുടങ്ങി. രാജവാഴ്ച്ചയുടെ അനുഗ്രഹങ്ങളെപ്പററിയാണു് അപ്പൂപ്പൻ അയാളെ ധരിപ്പിച്ചിരുന്നതു്. ഇപ്പോൾ മാത്രമാണു്, അച്ഛൻ റിപ്പബ്ളിക്കിനെ ഇഷ്ടപ്പെട്ടതു് എന്തുകൊണ്ടാണെന്നു് അയാൾക്കു് ബോദ്ധ്യമായതു്. ഈ പുതിയ വെളിച്ചം ലഭിച്ചപ്പോൾ മുതൽ, പഴയ വത്തമാനപ്പത്രങ്ങളും മററു രേഖകളും പരിശോധിച്ചു്, സ്വപിതാവു് റിപ്പബ്ളിക്കിനു നൽകിയിരുന്ന പിൻതുണ ഏററവും ബുദ്ധിപൂർവകമായിരുന്നു എന്നു് അയാൾ മനസ്സിലാക്കി. അങ്ങനെ, രാജവാഴ്ച്ചയ്ക്കു് ഏററവും പ്രബലമായ പ്രചരണം നടത്തിയിരുന്ന ഒരാളിനാൽ വളത്തപ്പെട്ട മേരിയസ്സ്, റിപ്പബ്ളിക്കിനു് പരമാവധി പിൻതുണനൽകുന്ന ഒരാളായി മാറി ഈ വിശ്വാസാന്തരം അപ്പൂപ്പനും ചെറുമകനും തമ്മിൽ പല സംഘട്ടനങ്ങളും ഉണ്ടാകാൻ കാരണമായി. അച്ഛന്റെ ഗുണഗണങ്ങളെയും രാഷ്ട്രീയ പ്രബുദ്ധതയെയും വാഴ്ത്തിക്കൊണ്ടു് മേരിയസ്സും, പോൺട്മെർസിയും ക്രൂരരും നീചന്മാരും കടിലന്മാരും [1] മന്ദബുദ്ധികളും ആണെന്നു് വൃദ്ധനും വാദിച്ചു വാദിച്ചു്, ഒടുവിൽ മേര'

1. മന്ദബുദ്ധി = മൂഢൻ

യസ്സിനു് പിതാമഹനോടൊത്തു ജീവിക്കാൻ സാദ്ധ്യമല്ലാതെ വന്നു. അയാൾ വീട്ടു വിട്ടു താമസിക്കാൻ തീരുമാനിച്ചു.

മേരിയസ്സ് ഒരു മോശപ്പെട്ട കെട്ടിടത്തിലെ ഒരുമുറി വാടകയ്ക്കെടുത്തു. ആ വീട്ടിലെ മററു മുറികളിൽ പാർത്തിരുന്നതു് ആരെന്നുപോലും അയാൾ തിരക്കിയില്ല. മുമ്പു തന്നെ ആരംഭിച്ചിരുന്ന നിയമപഠനത്തിൽ [1] ഏകാഗ്രമനസ്കനായി അയാൾ കഴിഞ്ഞു. മനസ്സിനു് ചടവോ ക്ഷീണമോ തോന്നുമ്പോൾ അയാൾ വെളിയിൽ ഒന്നു നടക്കാൻ പോകുമായിരുന്നു.

'ലക്സംബർഗി'ൽ കൂടി ഏകാന്തമായി സഞ്ചരിക്കുമ്പോഴൊക്കെ, ഒരു വൃദ്ധനും ഒരു യുവതിയും അവിടത്തെ 'പാർക്കി'ൽ അടുത്തടുത്തിരിക്കുന്നതു്, അയാൾ കാണാറുണ്ടായിരുന്നു. അവരെ കണ്ടാൽ അച്ഛനും മകളും ആണെന്നു് ആർക്കും തോന്നിപ്പോകും. അറുപതോളം വയസ്സുള്ള നരച്ച ആ വൃദ്ധനെ, 'ലെബ്ളാങ്ക്' എന്നാണു് ആളുകൾ വിളിച്ചിരുന്നതു്. അദ്ദേഹത്തിൻെറ സ്ഥിതിയെപ്പററി ആർക്കും ഒന്നും പറയുവാൻ കഴിഞ്ഞില്ല. അന്തസ്സുള്ള വസ്ത്രങ്ങൾ അദ്ദേഹം ധരിക്കുന്ന പതിവില്ലായിരുന്നു. പതിമൂന്നോ പതിന്നാലോ വയസ്സുണ്ടായിരുന്നു പെൺകുട്ടിക്കു്. കന്യാമഠവിദ്യാലയത്തിലെ കുട്ടികൾ ധരിക്കുന്ന വേഷമാണു് അവൾ അണിഞ്ഞിരുന്നതു്.

---

1. ഏകാഗ്രമനസ്കൻ = ഒന്നിൽ തന്നെ ഉറച്ച മനസ്സോടു കൂടിയവൻ.

മേരിയസ്സിൻെറ ഹൃദയത്തിൽ, അയാറം അറിയാതെ, ആ കുമാരിയോടു് സവിശേഷമായ വാത്സല്യം ഉദിച്ചു. ഒരു വർഷമായി അയാറം അവളെ നിത്യമെന്നോണം കണ്ടുതുടങ്ങിയിട്ടു്. ദിവസം കഴിയുംതോറും അയാളുടെ സ്നേഹം [1] രൂഢമൂലമായി. ആ പെൺകുട്ടിയും അയാളെ കൗതുകപൂർവ്വം വീക്ഷിച്ചിരുന്നു. പക്ഷേ ആ നോട്ടം സ്നേഹസൂചകമോ [2] ജിജ്ഞാസാപ്രേരിതമോ എന്നു തീരുമാനിക്കാൻ അയാറക്കു കഴിഞ്ഞില്ല.

അടുത്തവർഷം, ലക്സംബർഗിൽ കൂടി പതിവായുള്ള നടത്ത മേരിയസ്സ് മിക്കവാറും മതിയാക്കി. അങ്ങനെയിരിക്കെ, ഒരു ദിവസം അയാറം വിചാരമഗ്നനായി സഞ്ചരിക്കുമ്പോറം, മുമ്പു് കാണാറുണ്ടായിരുന്ന സ്ഥലത്തുവച്ചു് വൃദ്ധനെയും പെൺകുട്ടിയെയും കാണാനിടയായി. വളരെനാറം കഴിഞ്ഞതിനു ശേഷമായിരുന്നു ഈ ദർശനം. അവളുടെ [3] സംസ്കാരപേശലമായ പ്രകൃതവും

---

1. രൂഢമൂലമാവുക = വേരുറയ്ക്കുക.
2. ജിജ്ഞാസ = അറിയാനുള്ള ആഗ്രഹം
3. പേശലം = മനോഹരം

ഹൃദ്യമായ ശരീരകാന്തിയും അയാളെ വിസ്മയിപ്പിച്ചു. ആറു മാസത്തിനുള്ളിൽ എന്തൊരു മാററമാണ് അവൾക്കുണ്ടായതു്!.

മേരിയസ്സ് അവരെ നോക്കിനില്ക്കുന്നതും അയാൾ അവരെപ്പററി അസാധാരണ താല്പര്യംപ്രദർശിപ്പിക്കുന്നതുമെല്ലാം ലെബ്ളാങ്കിന്റെ മനസ്സിൽ ചില സംശയങ്ങൾ ഉളവാക്കി. "ഒരു പക്ഷേ എന്നെ വീണ്ടും അവർ പിൻതുടരുകയായിരിക്കണം. ലക്സംബർഗ്ഗിലേയ്ക്കുള്ള സഞ്ചാരം ആപൽക്കരമാകും." എന്നു് അദ്ദേഹം വിചാരിച്ചു. അയാൾ നടത്ത ഉപേക്ഷിച്ചെന്നു മാത്രമല്ല, താമസസ്ഥലവും മാററിക്കളഞ്ഞു.

തന്റെ ദേവതയെ കാണാൻ മേരിയസ്സിനു കഴിയാതെയായി. അവൾ ആരെന്നും മററും അറിയാൻ അയാൾ കൊതിച്ചു കൊണ്ടിരുന്നപ്പോഴാണ്, അവർ അപ്രത്യക്ഷരായതു്. ഒരു ദിവസം വൈകിട്ട്, അയാൾ നിരത്തിൽക്കൂടി നടക്കുമ്പോൾ, മുമ്പു് ലെബ്ളാങ്കും മകളും ഇരിക്കാറുണ്ടായിരുന്ന സ്ഥലത്തുനിന്നും ഒരു കൈലേസു് അയാൾക്കു കിട്ടി. അതിന്റെ ഒരററത്തു് 'യൂ, എഫ്' എന്നു രണ്ടക്ഷരങ്ങൾമാത്രം കണ്ടു. എന്താണ് അതിന്റെ അർത്ഥം? അയാൾക്കു് ഒരു പിടിയും കിട്ടിയില്ല. 'യൂ' എന്ന അക്ഷരം 'യൂഴ്സുല' എന്ന പേരിനെ ആകാം ദ്യോതിപ്പിക്കുന്നതെന്നു് അയാൾ ഊഹിച്ചു.

"യുഴ്സുലാ എവിടെയാണ് താമസിക്കുന്നതു്? എങ്ങനെ കണ്ടു പിടിക്കാൻ സാധിക്കും? അവളെ ഇന്നു തന്നെ ഒരു പക്ഷേ കാണാനൊക്കുമോ?" ഈ വിചാരങ്ങൾ അയാളുടെ മനസ്സിൽ പാറിപ്പറന്നു.

## ചോദ്യങ്ങൾ

1. മേരിയസ്സ് പിതാമഹൻെറ സംരക്ഷണത്തിൽ വളരാനുള്ള കാരണം എന്തു്? അവിടെനിന്നും പിരിയാനിടയായതു് എന്തുകൊണ്ടു്?.

2. ലെബ്ളാങ്കു് ലക്സംബർഗിലേയ്ക്കുള്ള നടത്ത ഉപേക്ഷിച്ചു താമസസ്ഥലം മാററാനുള്ള കാരണം എന്തായിരിക്കും? ലെബ്ളാങ്ക് യഥാർത്ഥത്തിൽ ആരാണെന്നു നിങ്ങൾക്കു തോന്നുന്നു?

---

## 2. നിലാവും നിഴലും

കന്യാസ്ത്രീമഠത്തിൽനിന്നും ജീനും കോസെററും പിരിഞ്ഞുപോയതു് എന്തു കൊണ്ടാണെന്നു് ഇതുവരെ പറഞ്ഞില്ലല്ലൊ. കോസെററിനെ കാണാനും അവളോടൊത്തു സല്ലപിക്കാനും ജീനു് അവസരം കിട്ടിയിരുന്നു. പക്ഷേ ദീർഘകാലം അവിടെ താമസിക്കുന്നപക്ഷം അവൾ ഒരു കന്യാസ്ത്രീയായിത്തീരുമെന്നു് അദ്ദേഹം ഭയപ്പെട്ടു. ലോകജീവിതം ഉപേക്ഷിക്കുംമുമ്പു്, അതു് എങ്ങനെ ഇരിക്കുമെന്നു് അറിയാനുള്ള അവകാശസൗകര്യങ്ങൾ നിഷേധിച്ചു്, അവളെ അജ്ഞതയിലും ഏകാന്തതയിലും വലിച്ചു താഴ്ത്തുന്നതു്, ഒരു മനുഷ്യസൃഷ്ടിയോടു കാണിക്കുന്ന കൊടിയ അപരാധമായി ജീൻ കരുതി. എന്നെങ്കിലും ഈ ദ്രോഹം അറിയുമ്പോൾ അവൾ തന്നെ വെറുത്തേയ്ക്കാനും ഇടയുണ്ടെന്നു് അദ്ദേഹം ചിന്തിച്ചു. അതിനാൽ കന്യാസ്ത്രീമഠം വിട്ടുപോകണം. ബാഹ്യലോകത്തെപ്പററി ഭയപ്പെടാനില്ല. പ്രായത്തിനും ഭാവത്തിനും ആകൃതിക്കും വമ്പിച്ച വ്യത്യാസം വന്നു കഴിഞ്ഞതുകൊണ്ടു്, തന്നെ ആക്കു തിരിച്ചറിയാൻ കഴിയും? കോസെററിനു വേണ്ടിടത്തോളം വിദ്യാഭ്യാസം ലഭിച്ചു കഴിയുകയും ചെയ്തു.

കന്യാസ്ത്രീമഠത്തിനു പുറത്തു വന്നിട്ടും, അദ്ദേഹം നഗരമദ്ധ്യത്തിൽ പ്രത്യക്ഷപ്പെട്ടില്ല. 'ദ്രുപ്ളൂമേ' എന്ന

സ്ഥലത്തു്, 'അൾടിമസ്ഫാക്ക്ലെവൻറ്' എന്ന നാമധേയത്തോടുകൂടി അദ്ദേഹം താമസിച്ചു. വേണ്ടിവന്നാൽ എളുപ്പം താമസം മാററാൻ, പാരീസിൽ രണ്ടു കെട്ടിടം കൂടി വാടകയ്ക്കെടുക്കുകയും ചെയ്തു.

അദ്ദേഹം കോസെററിനോടൊത്തു് ആൾപ്പെരുമാററം കുറഞ്ഞ സ്ഥലങ്ങളിൽ സഞ്ചരിക്കുക പതിവായിരുന്നു. പാവങ്ങൾക്കു് ധമ്മം കൊടുക്കുക, രോഗികളെയും അശരണരെയും കണ്ടു സഹായം നൽകുക, എന്നീ കൃത്യങ്ങൾ അദ്ദേഹം അനുഷ്ഠിച്ചുവന്നു. പലപ്പോഴും, പട്ടാളത്തിൽനിന്നും പെൻഷൻ പററിയ ഒരു ഉദ്യോഗസ്ഥൻെറ വേഷമാണു് അദ്ദേഹം ധരിച്ചിരുന്നതു്.

കന്യാസ്ത്രീമഠം വിട്ടപ്പോൾ കോസെററിനു കുട്ടിക്കാലം കഴിഞ്ഞിരുന്നതേയുള്ളു. അന്നു് അവൾക്കു് പതിനാലു വയസ്സായിരുന്നു പ്രായം. പിതാവിൻെറ വാത്സല്യം ഊറുന്ന വാക്കുകൾ കേട്ടും, വിനോദങ്ങൾ പറഞ്ഞും, കഴിയാൻ അവൾക്കു് എന്തൊരു ഉത്സാഹം ആയിരുന്നു!. ശൈശവത്തെപ്പററി അവ്യക്തമായ സ്മരണകൾ മാത്രമേ അവൾക്കു് ഉണ്ടായിരുന്നുള്ളു. തനിക്കു കണ്ടുപരിചയിക്കാൻപോലും കഴിയാതിരുന്ന അമ്മയ്ക്കുവേണ്ടി, അവൾ കാലത്തും വൈകിട്ടും പ്രാർത്ഥിക്കാറുണ്ടായിരുന്നു. കൊച്ചുകുട്ടി ആയിരുന്നപ്പോൾ അമ്മയെപ്പററി ജീൻ പലതുംപറഞ്ഞു കേൾപ്പിച്ചിരുന്നെങ്കിലും, ആ

പ്രായം മാറിയതിനുശേഷം, ദുഃഖപൂർണ്ണമായ സ്മരണകൾ കൊണ്ടു് അവളുടെ മനസ്സ്[1] കലുഷമാകുമെന്നു കരുതി, സംഭാഷണത്തിൽ ആ വിഷയംവരാതിരിക്കാൻ അദ്ദേഹം ശ്രമിച്ചു. ആ പിഞ്ചുപൈതലിനെ ദുസ്സഹമായ വിട്ടുപണിക്കുനിയോഗിച്ച ക്രൂരനായ തെനാർഡിയെയും അയാളുടെ രാക്ഷസിയായ ഭാര്യയെയും അവൾക്കു് മറക്കാൻ സാധിച്ചില്ല. ഒരു [2]നരകകൂപത്തിൽനിന്നും ജീൻ തന്നെ കരയ്ക്കുകയററിയതും അവൾ വിശദമായി ഓർമ്മിച്ചിരുന്നു.

മേരിയസ്സിൻെറ ഹൃദയത്തെ ഉലച്ച പെൺകുട്ടി ആരെന്നു് ഇപ്പോൾ വ്യക്തമായല്ലോ. അവർ തമ്മിൽ കണ്ടുമുട്ടിയതും മേരിയസ്സിൻെറ അന്തരംഗം ക്രമേണ അവളെപ്പററിയുള്ള ഓർമ്മകൾകൊണ്ടു നിറഞ്ഞതും അയാൾ അവളെക്കുറിച്ചു് അറിയാൻ ആശിച്ചുനടന്നതുമെല്ലാം മുമ്പുപറഞ്ഞിട്ടുണ്ടു് ആ യുവതീയുവാക്കന്മാൎക്കു് അന്യോന്യം ആത്മനിവേദനം നടത്താൻസാദ്ധ്യമായില്ല. അവർ തമ്മിൽ സംസാരിച്ചിട്ടില്ല; പരസ്പരം വന്ദിച്ചിട്ടില്ല; പരിചയപ്പെട്ടിട്ടില്ല. ഇന്നുവരെ അവർക്കു തമ്മിൽ കാണാനേ സംഗതി ആയുള്ളു. അനേകലക്ഷം നാഴിക അകലെ വർത്തിക്കുന്ന രണ്ടു നക്ഷത്രങ്ങളെപ്പോലെ,

---

1 കലുഷമാകുക=കലങ്ങുക
2 നരകകൂപം=നരകത്തിലെ കിണറ്

അവർ അന്യോന്യം നോക്കിനില്ക്കുകയായിരുന്നു. യൗവനം തികഞ്ഞു് പൂർണ്ണ സൗന്ദര്യം പ്രാപിച്ചിട്ടും, പരിശുദ്ധയായ കോസെററിന് തന്റെ ഹൃദയത്തിൽ കടന്നുകൂടിയ രഹസ്യം അറിയാൻ സാധിച്ചില്ല.

പ്രായം കൂടിയതോടെ കോസെററിന്റെ വിനോദശീലം കുറയാൻ തുടങ്ങി. അവൾ അധികമധികം മൂകയും വിചാരശീലയുമാകുന്നതു് ജീനു് ഗ്രഹിക്കാൻ കഴിഞ്ഞു പക്ഷെ അതിന്റെ കാരണം അദ്ദേഹത്തിനു് അജ്ഞാതമായിരുന്നു. തന്റെ സാന്നിദ്ധ്യത്തിൽപോലും അവർ പരസ്പരം കടാക്ഷംമൂഖേന അന്തർഗതപ്രകടനം നടത്താറുണ്ടായിരുന്നതു് ജീനിന്റെ ശ്രദ്ധയിൽപെട്ടില്ല. അദ്ദേഹം മേരിയസ്സിൽനിന്നുംഒഴിഞ്ഞുമാറാൻ ആഗ്രഹിച്ചു. പക്ഷെ ആ യുവാവു് തന്റെ വത്സലപുത്രിയെ [1]ആശാനിർഭരവും [2]അർത്ഥനാസൂചകവുമായി കടാക്ഷിച്ചതുകൊണ്ടായിരുന്നില്ല അങ്ങനെആശിച്ചതു്. അയാൾപോലീസുകാരുടെ [3]ചാര

---

1. ആശാനിർഭരം = ആഗ്രഹം നിറഞ്ഞ
2. അർത്ഥനാസൂചകം = അപേക്ഷ സൂചിപ്പിക്കുന്ന
3. ചാരൻ = വേഷംമാറി നടക്കുന്ന ദൂതൻ

നോ ഒരു പോലീസുകാരൻ തന്നെയോ ആണെന്നായിരുന്നു ജീനിൻെറ ഭയം.

മേരിയസ്സ് കോസെററിനെ ആദ്യമായി കണ്ട നാൾ തൊട്ട് അവളെ ആരാധിക്കാൻ തുടങ്ങിയിരുന്നു. പക്ഷേ വളരെക്കാലം ചെന്നിട്ടേ കോസെററിനു മേരിയസ്സിനെക്കുറിച്ചുള്ള മധുരചിന്തകൾ ഉദ്ഭവിച്ചുള്ളു. ഉദ്ഭവിച്ചതിൽ പിന്നീട് അവൾ ആ വിചാരങ്ങൾക്ക് പരിപൂർണ്ണ [1] വിധേയയായിപ്പോയി. യുവാവായ മേരിയസ്സിൻെറ രൂപത്തിനല്ലാതെ അവളുടെ ഹൃദയത്തിൽ മറെറാന്നിനും സ്ഥാനമില്ലാതായി. പ്രേമബദ്ധയായ ഒരു യുവതിയുടെ മുഖത്തു കാണുന്ന വിഷാദം ജീനിനെപ്പോലെയുള്ള ഒരു വൃദ്ധനു ശരിയായി ധരിക്കാൻ സാദ്ധ്യമല്ലല്ലോ. അദ്ദേഹത്തിൻെറ മനസ്സിലും ഇരുണ്ട വിചാരങ്ങൾ പ്രവേശിക്കാൻ തുടങ്ങി. അങ്ങനെ അച്ഛൻെറയും മകളുടെയും ജീവിതത്തിൽ അന്ധകാരം വ്യാപിച്ചു.

ആയിടയ്ക്ക്, ദുരാഗ്രഹിയും ദുഷ്ടനുമായ തെനാർദിയെ, തന്നെ ഒരു കുരുക്കിൽ അകപ്പെടുത്തി പണം തട്ടിയെടുക്കാൻ ശ്രമിച്ചതിനെത്തുടന്ന്, അയാളുടെ [2]പാർശ്വ

---

1. വിധേയ = കീഴ്പ്പെട്ടവൾ
2. പാർശ്വവർത്തികൾ = അടുത്തുകൂടിനില്ക്കുന്നവർ.

വത്തിക്കളായ ചട്ടമ്പികളുമായി ജീൻവാൽജീന് ഏററമു ട്ടേണ്ടതായി വന്നു. ഏകനായി ആ രണ്ടത്തെ അഭിമുഖീ കരിച്ച് അവിടെനിന്നും രക്ഷപ്പെട്ടവെങ്കിലും, വലിയ ഒരുമുറിവ് ഇടത്തു കൈയ്യിൽ ഏല്പേണ്ടിവന്നു. മുറിവുണ്ടാ യതു് എങ്ങനെയെന്നു് അദ്ദേഹം കോസെററിനോട്ടു പോലും പറഞ്ഞില്ല. ഒരു മാസംവരെ ജീൻ കിട പ്പിലായിരുന്നു. ഡോക്ടരെ കാണണമെന്നു് കോസെററ് അപേക്ഷിച്ചിട്ടും ജീൻ കൂട്ടാക്കിയില്ല. പുത്രീനിർവിശേ ഷമായ നിഷ്കളങ്ക സ്നേഹത്തോടെ അവൾ അദ്ദേഹ ത്തെ പരിചരിച്ചു. ഭയവും ഉൽക്കണ്ഠയും നീങ്ങി, സുഖവും സംതൃപ്തിയും അദ്ദേഹത്തിൻെറ മനസ്സിൽ പ്രകാശിച്ചു.

ഒരു വാനമ്പാടിയുടെ മധുരസ്വരം കോസെററിനു ഉണ്ടായിരുന്നു. അവൾ ചില സായാഹ്നവേളക ളിൽ ലയവിശേഷത്തോടെ പാട്ടുന്നതു കേട്ട്, ജീനിൻെറ ഹൃദയം [1] ആനന്ദതുന്ദിലമാകാറുണ്ടായിരുന്നു. അച്ഛൻെറ വേദന കുറഞ്ഞു സുഖം പ്രാപിക്കുന്നതു കണ്ടപ്പോൾ അവൾ സന്തുഷ്ടയായി. അവളിൽ കുടിക്കൊണ്ടിരുന്ന വിഷാദം എങ്ങോപോയി മറഞ്ഞു. പ്രഭാതത്തിൽ ജീനി നോട്ടുകൂടി തോട്ടത്തിൽ ഉലാത്തുമ്പോൾ അവൾ ഓരോ

1. ആനന്ദതുന്ദിലം = ആനന്ദംകൊണ്ടു് ഉലകിയതു്.

നിമിഷവും പൊട്ടിച്ചിരിച്ചു. അവളുടെ ഉന്മേഷവും ആനന്ദവും ജീനിന്ന് അമിതാഹ്ലാദം പ്രദാനം ചെയ്തു.

മുറിവുകരിഞ്ഞു്, മററാരുടെയും സഹായം കൂടാതെ പുറത്തിറങ്ങാമെന്നായപ്പോഠം, ഒരു മാസംവരെ ഒരേകിടപ്പിൽ കിടന്ന ജീനിന്ന് കൂടുതൽ സഞ്ചാരഭ്രമംഉണ്ടായി ഒരു ദിവസം കോണ്സ്ററിനോടു യാത്രപറഞ്ഞു്, പാരീസിലെ അജ്ഞാതപ്രദേശങ്ങളിൽ എവിടേയ്ക്കോ അദ്ദേഹം പ്രയാണം ചെയ്തു. ഏറിയാൽ രണ്ടു മൂന്നു ദിവസത്തിനകം തിരിച്ചു വരുമെന്നായിരുന്നു മകളോടു പറഞ്ഞതു്

അന്നു രാത്രി അവഠം മുറിയിൽ തനിച്ചിരിക്കുകയായിരുന്നു. പിയാനോ വായിക്കുകയും അതിനോടൊത്തു പാടുകയുമായിരുന്നു അവഠം മുഷിവു പോക്കാൻ കണ്ട വഴി. പെട്ടെന്നു തോട്ടത്തിൽ ഒരു കാലൊച്ച കേട്ടതായി തോന്നി. അതു് അച്ഛൻേറതാകാൻ ഇടയില്ല. വേലക്കാരനാണെങ്കിൽ ഉറക്കമാണു്. മണി പത്താകുകയും ചെയ്തു. അതു പിന്നെ ആരായിരിക്കും? അടച്ചിരുന്ന ജന്നലിൻെറ അടുത്തുചെന്നു്,അവഠം ചെവിവട്ടംപിടിച്ചു. ഒരു മനുഷ്യൻ പതുക്കെപ്പതുക്കെ നടക്കുന്ന ഒച്ചയാണെന്നു് അവഠംക്കു തോന്നി. വെളിയിൽ ചന്ദ്രിക തെളിഞ്ഞുകാണാം. ആരെയും കാണ്മാനില്ല. തോട്ടത്തിലെങ്ങും നിശ്ശബ്ദത നിറഞ്ഞുനില്ക്കുന്നു. താൻ വെറുതേ ഭയപ്പെ

ട്ടതാണെന്നും, ഒച്ചകേട്ടെന്നു സങ്കല്പിച്ചതാണെന്നും അവൾ കരുതി.

പിറേറ ദിവസം സന്ധ്യയ്ക്കു് അവൾ തോട്ടത്തിൽ അങ്ങോട്ടും ഇങ്ങോട്ടും നടക്കുകയായിരുന്നു. മനസ്സിൽക്കൂടി കടന്നുപോയ കഴിഞ്ഞ ചിന്തകൾക്കിടയിൽ തലേദിവസത്തേതുപോലെ ഒരു ശബ്ദം വീണ്ടും കേൾക്കുന്നതായി തോന്നി. അല്പം ദൂരെ ഒരു നിഴൽ ചലിക്കുന്നതു് അവൾ കണ്ടു. ചെടിപ്പടർപ്പിനുള്ളിൽനിന്നിരുന്ന അവൾ പെട്ടെന്നു പുറത്തുകടന്നു. സ്വന്തം നിഴൽ പുൽത്തകിടിയിൽ വീശിയിരിക്കുന്നതു് അവൾക്കു് ദൃഷ്ടിഗോചരമായി. കോസെററ് വിറച്ചുകൊണ്ടു് അവിടെനിന്നും പോയി. തൻെറ നിഴലിൻെറ ഒരു വശത്തു് വട്ടത്തൊപ്പിയുള്ള ഒരാളിൻെറ നിഴൽ കാണായി. കോസെററ് നിന്നിടത്തുനിന്നും ഏതാനും അടി ദൂരെ, വള്ളിപ്പടർപ്പിൻെറ അററത്തായി, ഒരാൾ നില്ക്കുന്നുണ്ടായിരിക്കണം. അല്ലെങ്കിൽ ആ നിഴൽ അവിടെ കാണാൻ ഇടയില്ല. ഒരു നിമിഷം അവൾക്കു് അനങ്ങാനോ നിലവിളിക്കാനോ സാധിച്ചില്ല. ഒടുവിൽ ധൈര്യം അവലംബിച്ചു് അവൾ തിരിഞ്ഞുനോക്കി. ആരെയും കാണാനില്ല. നിഴലും മാഞ്ഞു കഴിഞ്ഞു. രക്തം ഉറഞ്ഞതുപോലെ അവൾക്കുതോന്നി. അതൊരു മായാബോധം ആയിരു

ന്നുവോ? അതല്ല, താൻ ഒരു പിശാചിനെ ആണോ കണ്ടതു്? പിശാചിനു് എങ്ങനെ വട്ടത്തൊപ്പികാണും?

അടുത്തനാൾ ജീൻ തിരിച്ചു വന്നപ്പോൾ കോസെററു് അവളുടെ അനുഭവം വിസ്തരിച്ചു പറഞ്ഞു. അദ്ദേഹം വ്യാകുലനായി തോട്ടത്തിൽചെന്നു് ചുററിലും പരിശോധിച്ചുനോക്കി. അപ്പോഴാണറിയുന്നതു്, കോസെററു കണ്ടതു് അടുത്ത വീട്ടിൻെറ മുകളിലുണ്ടായിരുന്ന ഒരു കുഴലിൻെറ നിഴലായിരുന്നു എന്നു്! തൻെറ വിഡ്ഢിത്തത്തെ പരിഹസിച്ചു് കോസെററു് ഉച്ചത്തിൽ പൊട്ടിച്ചിരിച്ചുപോയി. മേലാൽ പാതിരാത്രിയിൽപോലും നിഴൽ കണ്ടാൽ പേടിക്കുകയില്ലെന്നു് അവൾ തീരുമാനിക്കുകയും ചെയ്തു.

കുറേ ദിവസം കഴിഞ്ഞു് ജീൻ വീണ്ടും എവിടേയ്ക്കോ യാത്ര പുറപ്പെട്ടു. അന്നു വൈകിട്ടു് തോട്ടത്തിൽ അവൾ മനോരാജ്യവുമായി ഇരിക്കുകയായിരുന്നു. അവ്യക്തമായ വിഷാദം അല്പാല്പമായി അവളുടെ മനസ്സിനെ ആക്രമിച്ചു. അവൾ എണീററു തോട്ടത്തിനു ചുററും മന്ദം മന്ദം നടന്നു് വീണ്ടും മുൻ സ്ഥാനത്തു് വന്നിരുന്നു. അപ്പോൾ അവിടെ ഒരു വലിയ കല്ലുകിടക്കുന്നതു കണ്ടു. അതു് മുമ്പു് അവിടെ ഇല്ലായിരുന്നു. അതു് ആരോ അവിടെ കൊണ്ടിട്ടതായിരിക്കണമെന്നു

വിചാരിച്ച് അവൾ പരിഭ്രമിച്ചു. അവൾ ആ കല്ലിൽ തൊട്ടതുപോലുമില്ല. തിരിഞ്ഞുനോക്കാതെ അവൾഓടി. വീട്ടിനകത്തു കയറിക്കളഞ്ഞു. പിറേറന്നു രാവിലെ അവൾ വീണ്ടും ആ സ്ഥലത്തു ചെന്നു നോക്കി. കല്ല് അപ്പോഴും ഉണ്ട് അവിടെ. അവൾ അതിളക്കി. അതിനടിയിൽ ഒരെഴുത്തു കിടപ്പുണ്ടായിരുന്നു. അവൾ അതെടുത്തു നോക്കി. മേൽവിലാസമില്ലാത്ത ഒരെഴുത്ത്! ഭയത്തിനു പകരം ഉൽക്കണ്ഠ മനസ്സിൽ വ്യാപിച്ചു. ലക്കോട്ടിൽനിന്നും എഴുത്ത് പുറത്തെടുത്തു. ആരാണ് എഴുതിയതെന്നു കാണിച്ചിട്ടില്ല. പക്ഷേ അവൾക്ക് സംശയം ഉണ്ടായില്ല. ഒരാൾക്കു മാത്രമേ അതെഴുതാൻ കഴിയൂ.

നേരം വൈകി. കോസെററ് ഏററവും ഇണങ്ങുന്ന വേഷവും അണിഞ്ഞു് സന്ധ്യയ്ക്കു് തോട്ടത്തിൽ ചെന്നിരുന്നു. അപ്പോൾ തൻെറ പുറകിൽ പെട്ടെന്ന് ആരോ വന്നു നിന്നതുപോലെ തോന്നി. അവൾ തല തിരിച്ചു നോക്കി. മേരിയസ്സ് തന്നെയായിരുന്നു അതു്. നന്നേ ശോഷിച്ച് ദയനീയാവസ്ഥയിൽ എത്തിയിരുന്ന അയാളെകണ്ട്, കോസെററ് മോഹാലസ്യപ്പെട്ടമെന്ന നിലയിലായി. അവൾ ഒന്നും മിണ്ടാതെ പതുക്കെപ്പതുക്കെ പുറകോട്ടുമാറി. അയാൾ അനങ്ങിയില്ല.

"മാപ്പു തരൂ. ഞാൻ ഒരു ധീരനെന്നു വിചാരിക്ക രുതു്. എനിക്കു ജീവിക്കാൻ കഴിയാതെവന്നു. അങ്ങനെ ഞാൻ ഇവിടെ എത്തി. എൻെറ എഴുത്തു വായിച്ചോ? എന്നെ മനസ്സിലായോ? പേടിക്കരുതു്. അന്നു് ലക്സംബെർഗ്ഗിൽ വച്ചു്—എൻെറ മുമ്പിൽക്കൂടി കടന്നു പോയ ദിവസം! ഇപ്പോൾ ഒരു വർഷമാകും. വളരെ നാൾ എനിക്കു് പിന്നെ കാണാനേ സാധിച്ചില്ല. എങ്ങനെ കണ്ടുപിടിക്കും? എവിടെ എന്നു വച്ചന്വേ ഷിക്കും? അന്നൊരു ദിവസം ഞാൻ ഇവിടെ വന്നുനിന്നു. അപ്പോൾ തിരിഞ്ഞുനോക്കി ഓടിക്കളഞ്ഞു!"

കോസെററിനു് അതു് ഒരു [1] നവ്യാനുഭവം ആയി രുന്നു. അവൾ ക്ഷീണിച്ചു പരവശയായി. അയാൾ അവളെ താങ്ങി. അവൾ അയാളെ നോക്കിനിന്നു. "നിന ക്കു് എന്നോടു സ്നേഹമുണ്ടോ?" അയാൾ ചോദിച്ചു.

താണസ്വരത്തിൽ അവൾ മറുപടി പറഞ്ഞു. "ഞാൻ അതു് പറഞ്ഞേ തീരൂ എന്നുണ്ടോ? പറയു ന്നതു് അനാവശ്യമല്ലേ? അറിഞ്ഞുകൂടാഞ്ഞിട്ടാണോ ചോദിക്കുന്നതു്?"

---

1. നവ്യാനുഭവം = പുതിയ അനുഭവം

ക്രമേണ അവർ അനായാസമായി സംസാരിച്ചു തുടങ്ങി. അന്നുമാത്രമല്ല, പല സായാഹ്നങ്ങളിലും അവർ ഒത്തുകൂടി സന്തോഷപൂർവ്വം സംസാരിച്ചു.

ഒരു ദിവസം വൈകിട്ട് തമ്മിൽ കണ്ടപ്പോൾ കോസെററ് ദുഃഖിതയായിരുന്നു. അവൾ കരഞ്ഞു കൊണ്ടിരുന്നു. "അച്ഛൻ പറയുന്നു ഞങ്ങൾക്ക് ഇംഗ്ലണ്ടിലേയ്ക്കു് പോകണമെന്നു്. ഒട്ടും താമസിയാതെ പോകാൻ ഒരുങ്ങണമെന്നു് അച്ഛൻ ആവശ്യപ്പെട്ടിരിക്കുന്നു. അവിടെ എന്തോ ചില വ്യാപാരങ്ങൾ അച്ഛനു ചെയ്യാനുണ്ടുപോലും" അവൾ ക്ലേശഭാരത്തോടെ അറിയിച്ചു. മേരിയസ്സ് അടിമുടി വിറച്ചുപോയി. "ഒരാഴ്ചയ്ക്കകം പോകണമെന്നു് അച്ഛൻ ഇന്നുകാലത്തു പറഞ്ഞു." അവൾ തുടന്നു.

"നിങ്ങൾ എപ്പോൾ തിരിച്ചുവരും?" അയാൾ വല്ലാത്ത ഉൽക്കണ്ഠയോടെ ചോദിച്ചു.

"അതൊന്നും പറഞ്ഞില്ല".

മേരിയസ് എണീററ് ആശാനിർഭരമായിഅവളെ നോക്കിക്കൊണ്ടു ചോദിച്ചു.

"കോസെററ്, നീ പോകുമോ ?"

"കോസെററ് മനോഹരമായ കണ്ണുകൾ ഉയർത്തി, അയാളോട്ട് അപേക്ഷിച്ചു.

''മേരിയസ്സ്; ഞങ്ങരം പോകുന്നിടത്തു് നീങ്ങളും വന്നു താമസിക്കുക."

മേരിയസ്സ് ഗൗരവം നിറഞ്ഞ സ്വരത്തിൽ അയാളുടെ അവസ്ഥ വിശദമാക്കി.

''നിങ്ങളോടൊത്തു വരാനോ തങ്കം? അതിനു പണം വേണ്ടേ? എനിയ്ക്കു പണമേ ഇല്ല. ഞാനൊരു നിർദ്ധനനാണു്. രാത്രിയിൽ കണ്ടതുകൊണ്ടാണു് എൻെറ കഷ്ടാവസ്ഥ നിനക്കു് മനസ്സിലാകാത്തതു്. പകൽ എന്നെ കണ്ടാൽ നീ എനിക്കു് ഒരു സോ തന്നു പോകും. അതാണു് എൻെറ നില."

അയാരം വളരെ നേരം വിഷാദമഗ്നനായി അവിടെ ഇരുന്നുപോയി. അങ്ങിനെയിരിക്കെ, പെട്ടെന്നു് അയാരംക്കു് എന്തോ ഒന്നു തോന്നി.

''മററന്നാരംവരെ നീ എന്നെ പ്രതീക്ഷിക്കരുതു്."

"ഉം.? എന്താ പാടില്ലാത്തതു്?"

"അതു് നിനക്കു് അടുത്തുതന്നെ അറിയാറാകും."

"ഒരു ദിവസം മുഴുവൻ കാണാതിരിക്കാനോ?"

"ഒരു ദിവസം നമുക്കു് ബലി കഴിക്കാം, ഒരു ജീവിതകാലം കിട്ടാൻ വേണ്ടി''

"മേരിയസ്സ്, എന്താണു മനസ്സിൻെറ ഗതം?"

"മററൊന്നുമല്ല കോസെററ്. നമ്മെ വേർതിരിക്ക ണമെന്ന് ഈശ്വരന് ആഗ്രഹിക്കാൻ സാധ്യമല്ല. പിന്നെ, മററന്നാൾ എന്നെ പ്രതീക്ഷിക്കുക."

മേരിയസ്സിൻെറ മനോഗതം ശോഭനമായി കലാ ശിക്കുമെന്നുതന്നെ കോസെററ് വിചാരിച്ചു. അവൾ അയാൾക്കു പോകാൻ അനുമതി നൽകി.

## ചോദ്യം

1. ജീനിൻെറ വിദേശയാത്രകളിൽ ഏകയായി കഴിഞ്ഞു കൂടിയ കോസെററിന് ഉണ്ടായ അനുഭവങ്ങൾ വ്യക്ത മാക്കുക.

---

# 3. കാർമേഘങ്ങൾ

എന്തായിരുന്നു മേരിയസ്സിൻെറ ലക്ഷ്യം? അപ്പൂപ്പനെ കണ്ടു് സഹായം അഭ്യർത്ഥിക്കുക. വളരെ നാളായി പിണങ്ങിയിരിക്കുകയാണെങ്കിലും ഒരു പിതാമഹനു് പൗത്രനോടുള്ള സ്വാഭാവികസ്നേഹത്തിനു് ഭംഗം വരുമോ? കോസെററിനെ വിവാഹം കഴിക്കാൻ ആ വൃദ്ധൻെറ അനുഗ്രഹാനുജ്ഞകൾ[1] സമുചിതമായിരിക്കുകയും ചെയ്യും. ഈ വിചാരങ്ങളോടുകൂടി മേരിയസ്സ് നേരേ അപ്പൂപ്പൻെറ വീട്ടിലേയ്ക്കാണു് യാത്രയായതു്.

ആ വൃദ്ധപിതാമഹനു് അന്നു് തൊണ്ണൂററിയൊന്നു വയസ്സ് പ്രായമുണ്ടു്. നാലുവർഷം പൗത്രനെ കാത്തിരുന്നിട്ടു്, ആ [2]ഉദ്ധതനായ യുവാവു് എന്നെങ്കിലും തൻെറ മുമ്പിൽ വരുമെന്നു് സമാധാനിച്ചിരിക്കുകയാണു് മൂപ്പർ. എന്നിട്ടും അയാൾ വരുന്നില്ലെന്നുകണ്ടപ്പോൾ അയാളുടെ ഹൃദയം [3]ശോകാർദ്രമായി. ചെറുമകൻെറ അസാന്നിദ്ധ്യം വൃദ്ധൻെറ സ്നേഹത്തിനു് ആഴം കൂട്ടിയതേ ഉള്ളു.

---

1. അനുജ്ഞ = അനുവാദം
2. ഉദ്ധതൻ = അഹങ്കാരി
3. ശോകാർദ്രം = ദുഃഖംകൊണ്ടു് അലിഞ്ഞതു്

മേരിയസ്സിനെ കണ്ടപ്പോൾ അദ്ഭുതാനന്ദങ്ങൾ കൊണ്ട് കിഴവൻ മൂകനായി ഇരുന്നുപോയി. മാപ്പുചോദി ക്കാനാണോ വന്നതെന്ന് അപ്പൂപ്പനും, അതിനല്ല, വിവാ ഹാനുവാദം വാങ്ങിക്കാനാണെത്തിയതെന്ന് മേരിയസ്സും, അന്തർഗതങ്ങൾ പരസ്പരം പകർന്നു. ഇരുപത്തിയൊന്നാം വയസ്സിലെ വിവാഹം, നേരത്തേ തൻെറ അനുവാദത്തി ന് അപേക്ഷിക്കാതെയുള്ള നിശ്ചയം, വരുമാനമില്ലാതെ ദാമ്പത്യജീവിതത്തിൽ ഏർപ്പെടാനുള്ള [1]അനർഹത, വിവാഹം കഴിക്കുന്ന പെൺകുട്ടിയുടെ [2]നിസ്സ്വത, ഇതെ ല്ലാംകൂടി ആയാൽ ഉഗ്രമായ പ്രതിഷേധത്തിന് മറെറന്തു കാരണംവേണം? കഠിനമായ നൈരാശ്യത്തോടും [3]അമർ ഷത്തോടും കൂടിയാണ് മേരിയസ്സ് പിതാമഹൻെറ മുമ്പിൽനിന്നും ഇറങ്ങിപ്പോയത്. സഹിക്കാനാവാത്ത മനോദുരിതവുമായി അയാൾ പാരീസിലെ തെരുവുകളിൽ കൂടി അലഞ്ഞു തിരിഞ്ഞു.

അന്ന് പാരീസ് നഗരം അത്യന്തം പ്രക്ഷുബ്ധ മായിരുന്നു. വിനാശകമായ ഒരു അഗ്നിഗോളം പട്ടണ മെങ്ങും [4]ഭ്രമണംചെയ്തുകൊണ്ടിരുന്നു. ഒരു ഉജ്ജ്വലപ്രഭാ

---

1 അനർഹത=അർഹതയില്ലായ്മ.
2. നിസ്സ്വത=ദാരിദ്ര്യം (സ്വത്തില്ലായ്മ)
3. അമർഷം=കോപം
4. ഭ്രമണംചെയ്യുക=ചുററിത്തിരിയുക

ഷകൻ, സ്വാതന്ത്ര്യസമരത്തിലെ ഒന്നാംകിടയോദ്ധാവ്, ഫ്രെഞ്ചുവിപ്ളവകാലത്തെ മഹാനായ സേനാനായകൻ, റിപ്പബ്ളിക്കിന്റെ പ്രമുഖപ്രചാരകൻ, എന്നീ നിലകളിൽ പ്രശസ്തമായ രാജ്യസേവനം അനുഷ്ഠിച്ച 'ലാമാർക്ക്' മരിച്ചതിനെ തുടർന്നായിരുന്നു ഈ കലക്കം ആരംഭിച്ചതു്. അത്ഭുതപൂർവ്വമായ ഒരു വിലാപഘോഷയാത്ര, എല്ലാത്തരത്തിലും എല്ലാവർഗ്ഗത്തിലും പെട്ട ലക്ഷക്കണക്കിനുള്ള ജനങ്ങളുടെ [1]ഉച്ഛൃംഖലമായ വികാരപ്രകടനങ്ങൾ, ക്രമസമാധാനങ്ങൾ പാലിക്കാനെന്നഭാവത്തിൽ അധികാരികൾ പട്ടണമെങ്ങും വാരി, വിതച്ചിരുന്ന പട്ടാളക്കാരുടെ [2]അനുസ്യൂതമായ സഞ്ചാരം സർവ്വോപരി, പരേതനായ നേതാവ് അവസാനം വരെ ശക്തിയുക്തം എതിർത്തിരുന്ന സർക്കാരിനോട്ടു് കൂട്ടമിട്ടിരമ്പിപ്പാഞ്ഞുകയറിയ ജനാവലിക്ക് ഉണ്ടായ തീവ്രശത്രുത—ഇത്രയുമായപ്പോൾ ഒരു കലാപത്തിനു വേണ്ട കളമൊരുക്കലായി. വൻതോതിൽ ഒരു സായുധ സംഘട്ടനം പട്ടണത്തിൽ തുടരെ നടന്നുഎന്നു ചുരുക്കിപ്പറയാം.

ആ കലാപരംഗത്തിൽ കൂടിയാണ് മേരിയസ്സ് അലഞ്ഞു തിരിഞ്ഞതു്. അയാൾ കോസെററിനെ

---

1 ഉച്ഛൃംഖലമായ=നിയന്ത്രണംവിട്ട

2 അനുസ്യൂതമായ=നിരന്തരമായ; തുടർച്ചയായുള്ള

ഒൻപതു മണിക്കു് കാണാമെന്നു പറഞ്ഞാണു് പിരിഞ്ഞിരുന്നതു്. അയാൾ നേരേ ജീൻവാൽജീൻെറ ഗൃഹത്തിൽ എത്തി. തോട്ടത്തിൽ പതിവായി കോസെററ് അയാളെ കാത്തിരിക്കുന്നിടത്തു് അവളെ കണ്ടില്ല. അയാൾ വീട്ടിലേയ്ക്കു കടന്നു. ജനലുകളും വാതിലുകളും ബന്ധിച്ചിരിക്കുകയാണു്. മുമ്പെങ്ങും ഉണ്ടാകാത്ത ദുഃഖവും നൈരാശ്യവും അയാളെ ബാധിച്ചു. അയാൾക്കു് ഇനി ഒന്നും ചെയ്യാനില്ല. മരിക്കുകയേ മാർഗ്ഗമുള്ളു.

തെരുവിൽനിന്നും ഒരു ശബ്ദം ഉയർന്നു. 'മേരിയസ്സ്'' എന്നായിരുന്നു ആ വിളി. "നിങ്ങളുടെ സുഹൃത്തുക്കൾ യുദ്ധരംഗത്താണു്." ആ വിളി തുടർന്നു. ജീവിതാശ നശിച്ച പരിഭ്രാന്തനായ ആ യുവാവു് തെരുവിലിറങ്ങി എങ്ങോട്ടേയ്ക്കോ പാഞ്ഞുപോയി.

കോസെററിനു് എന്തു പററി?

ജീൻ വളരെ നാളായി സംശയാകുലൻ ആയിരുന്നു. തൻെറ സഞ്ചാരങ്ങളിൽ ചിലർ അസാധാരണമായ താല്പര്യം കാണിക്കുന്നുണ്ടെന്നു ബോധ്യമായിട്ടും അദ്ദേഹം ഒരു പ്രതിവിധിയും നോക്കാൻ കൂട്ടാക്കിയില്ല. പാരീസ് നഗരം പെട്ടെന്നു് ഇളകി മറിഞ്ഞിരിക്കുന്നു. പോലീസുകാരെല്ലാം, വിശേഷിച്ചു്, രഹസ്യപ്പോലീസുകാർ ഉണർന്നു് പ്രവർത്തിച്ചുകൊണ്ടിരിക്കുകയാണു്. അതിനാൽ പാരീസു

മാത്രമല്ല, ഫ്രാൻസുതന്നെ ഉപേക്ഷിച്ച്, ഇങ്ഗ്ലണ്ടിൽ പോകണമെന്ന് അദ്ദേഹം നിശ്ചയിച്ചു. ആ നിശ്ചയം കോസെററിനെയും അറിയിച്ചു. ഓരോ നിമിഷവും ആശങ്ക നിറഞ്ഞതായിരുന്നു.

പക്ഷേ ആ സ്ഥലം പെട്ടെന്നു വിട്ടുപോകാൻ അദ്ദേഹത്തെ പ്രേരിപ്പിച്ച യഥാർത്ഥകാരണം മറെറാന്നായിരുന്നു. ഒരു ദിവസം വിഷാദവിവശനായി തോട്ടത്തിൽ നടക്കുമ്പോൾ മടക്കിയ ഒരു കഷണം കടലാസ് നിലത്തുവന്നു വീണു. അതു തുറന്നു നോക്കിയപ്പോൾ ഒരു വാക്കുമാത്രമേ അതിൽ എഴുതിയിട്ടുള്ളു എന്നു മനസ്സിലായി. "മാററുക" എന്നു മാത്രം. ജീൻ പെട്ടെന്നു സ്ഥലം വിടാൻ തീരുമാനിച്ചു. ഈ [1] ആകസ്മികമായ നിശ്ചയം കോസെററ് ഇഷ്ടപ്പെട്ടില്ല. വാഗ്ദാനം അനുസരിച്ച് മേരിയസ്സ് അവിടെ എത്തുമ്പോൾ, തന്നെ കാണാൻ കഴിയാതെ നിരാശനായി മടങ്ങേണ്ടിവരുമെന്ന് അവൾ ഭയപ്പെട്ടു. ആ വസ്തുത ജീനിനെ അറിയിക്കാതെ, അവൾ സ്ഥലംമാററത്തിനു വിസമ്മതം കാണിച്ചു. അന്ന് ആദ്യമായി ജീൻ അവളുടെ ആഗ്രഹത്തിന് എതിരു പറഞ്ഞു.

---

1 ആകസ്മികമായ=പെട്ടെന്നുണ്ടായ

അവരംക്ക് അദ്ദേഹത്തിന്റെ മനോവൈഷമ്യവും, അദ്ദേഹത്തിന് അവളുടെ വേദനയും അറിയാൻ കഴിഞ്ഞില്ല.

പുതിയ വീട്ടിൽ ചെന്നഉടനെ, കോസെററ് മേരിയസ്സിന് കത്തെഴുതി. ആ കത്തിലെ വിവരങ്ങരം നിസ്സാരമായ ഒരു അശ്രദ്ധമൂലം ജീൻ മനസ്സിലാക്കി. നനവുള്ള അക്ഷരങ്ങരം ഒപ്പിയെടുത്ത ഒപ്പുകടലാസിൽ അവയുടെ വടിവു പതിഞ്ഞിരുന്നു. ആ കടലാസ് കണ്ണാടിയുടെ മുമ്പിലുള്ള സ്റ്റാൻഡിൽ അലക്ഷ്യമായി ഇട്ടു. അതിലെ അക്ഷരങ്ങരം കണ്ണാടിയിൽ പ്രതിഫലിച്ചതു് ജീൻ യാദൃച്ഛികമായി കണ്ടു.

ജീൻ അദ്ഭുതാധീനനായി നിന്നുപോയി. ആ കത്തിൽ പറഞ്ഞിട്ടുള്ള പുരുഷൻ മേരിയസ്സാണെന്ന് അദ്ദേഹത്തിനു മനസ്സിലായി. അപ്പോരംതൊട്ട് അദ്ദേഹം അയാളെ വെറുക്കാൻ തുടങ്ങി.

അഞ്ചുനിമിഷം കഴിഞ്ഞു്, ജീൻ തെരുവിലേയ്ക്കു പോയി. അപ്പോഴുണ്ട്, ഒരു പയ്യൻ ഒരു കത്തുമായി വരുന്നു. അതു് ഒരു പെൺകുട്ടിക്ക് കൊടുക്കാനാണെന്നു പറഞ്ഞിട്ടും, ജീൻ അതു് അവന്റെ കൈയ്യിൽനിന്നും വാങ്ങിച്ചു. മറുപടി എങ്ങോട്ടയയ്ക്കണമെന്നും അദ്ദേഹം അവനോട്ട് ചോദിച്ചറിഞ്ഞു. കത്തു കൊണ്ടുവന്നവൻ

പോയതിനുശേഷം അദ്ദേഹം എഴുത്തു പൊളിച്ചു വായിച്ചു.

"നീ ഈ കത്തു വായിക്കുമ്പോൾ എൻെറ ആത്മാവു് നിൻെറ സമീപത്തുനിന്നു് നിന്നെ നോക്കി പുഞ്ചിരി പൊഴിക്കും." ജീൻ ആശ്വാസനിശ്വാസം പുറപ്പെടുവിച്ചു. കോസെററിനെക്കുറിച്ചു് താൻ ഭയപ്പെട്ടതൊന്നും ഇനി സംഭവിക്കുകയില്ലെന്നു് അദ്ദേഹം സമാധാനിച്ചു. മേരിയസ്സിനു് എന്തു പററി എന്നു് ഒരിക്കലും കോസെററ് അറിയുകയില്ല. "അയാൾ ഇതിനകം മരിച്ചിട്ടില്ലെങ്കിൽ ഇനി മരിക്കുമെന്നുള്ളതു തീർച്ചയാണു്". ജീൻ തന്നോടെന്നപോലെ പറഞ്ഞു.

## ചോദ്യങ്ങൾ

1. പിതാമഹനെ സന്ദർശിക്കാൻ പോയ മേരിയസ്സ് അമർഷത്തോടുകൂടി പിരിയാനുള്ള കാരണം എന്തു്?
2. ഇംഗ്ലണ്ടിലേയ്ക്കു പോകാൻ ജീനിനെ പ്രേരിപ്പിച്ച സംഗതികൾ എന്തെല്ലാം?
3. ഇംഗ്ലണ്ടിൽ വന്നതിനുശേഷം കോസെററ് മേരിയസ്സിനയച്ച കത്തിൻെറ പ്രത്യാഘാതങ്ങൾ എന്തെല്ലാമായിരുന്നു?

# 4. ഹിംസയും അഹിംസയും

രാജകക്ഷിയും റിപ്പബ്ളിക്ക് കക്ഷിയും തമ്മിലുള്ള സമരം കൊടുമ്പിരിക്കൊണ്ടിരിക്കുകയാണ്. ഒരു ഭാഗത്തു് വിപുലമായ [1]സൈന്യപങ്ക്തിയും, വമ്പിച്ച സമരായുധങ്ങളും, സുശക്തമായ ആക്രമണസന്നാഹങ്ങളും. മറുഭാഗത്തു് ജനക്കൂട്ടങ്ങളുടെ [2]ഉത്സാഹ പ്രകർഷവും, ഏതുക്ലേശവും സഹിക്കാനുള്ള സന്നദ്ധതയും, പരിമിത വിഭവങ്ങളും. പട്ടാളത്തിനു് മുന്നേറാൻ സാധിക്കാത്ത വിധം, യുദ്ധരംഗങ്ങളിൽ ബലമുള്ള [3]ദുർഗ്ഗങ്ങൾ ബന്ധിച്ചു്, സമുചിത സ്ഥാനങ്ങളിൽ നിലയുറപ്പിച്ചു്, പാഞ്ഞുവരുന്ന സക്കാർപ്പടയെ കൊന്നൊടുക്കുകയാണ് റിപ്പബ്ളിക്ക്കക്ഷി ആസൂത്രണംചെയ്ത പരിപാടി. അതു് അത്ര എളുപ്പമുള്ള പണി ആയിരുന്നില്ല. ഇരുമ്പു കമ്പികൾ, തടിക്കഷണങ്ങൾ, കല്ലുകൾ മുതലായ സാധനങ്ങൾ സംഭരിച്ചു വേണം ഈ മാർഗ്ഗവിഘ്നങ്ങൾ സൃഷ്ടിക്കാൻ. രാപ്പകലില്ലാതെ അദ്ധ്വാനിച്ചു്, അവർ നിരോധനാർത്ഥം [4]പ്രാകാരങ്ങൾ

---

1. സൈന്യപങ്ക്തി = സൈന്യനിര.
2. ഉത്സാഹപ്രകർഷം = ഉത്സാഹത്തിന്റെ ആധിക്യം.
3. ദുർഗ്ഗം = കോട്ട.
4. പ്രാകാരം = കോട്ട

ഉണ്ടാക്കി. പക്ഷേ രാജകക്ഷി വമ്പിച്ച തോതിൽ സൈന്യശേഖരം ചെയ്തുകൊണ്ടിരുന്നു. അതു കൂട്ടാക്കാതെ മരണത്തെ തൃണവൽ ഗണിച്ച് റിപ്പബ്ലിക്ക് കക്ഷിയിലെ നേതാക്കൾ പടനിലത്ത് അണിനിരന്നു.

വെടിയും പുകയും ശവങ്ങളും ദീനരോദനങ്ങളും കൊണ്ട് ഇളകി മറിഞ്ഞ ആ രംഗത്ത്, മേരിയസ്സ് റിപ്പബ്ലിക് കക്ഷിയിലെ പ്രമാണിയായി പ്രവൎത്തിച്ചു കൊണ്ടിരുന്നു. പാതിരാത്രി സൎക്കാർസൈന്യം ആക്രമണം ആരംഭിച്ചു. [1] ദുൎഗ്ഗഭേദനമായിരുന്നു അവരുടെ മുഖ്യലക്ഷ്യം. പലരും രണ്ടു കക്ഷിയിലും ചത്തുവീണു. നിരവധി ആളുകൾക്ക് മുറിവേററു. മേരിയസ്സിൻെറ ധീരസാഹസികത സ്വന്തം കക്ഷിയിലെ എല്ലാപേരെയും ഉണർവും ഉന്മേഷവും ഉള്ളവരാക്കിത്തീൎത്തു. തങ്ങളുടെ നേതാവ് മേരിയസ്സാണെന്ന് ജനങ്ങൾ ആൎത്തുവിളിച്ചു. സ്വപക്ഷം സൃഷ്ടിച്ച മാൎഗ്ഗം തകൎക്കപ്പെട്ടു എന്നു കണ്ടപ്പോൾ മേരിയസ്സ് മുന്നോട്ടുവന്നു. വെടിമരുന്നുഭണ്ഡാരത്തിനു തീ കൊളുത്തി താൻതന്നെ ആ കോട്ട തകൎക്കാൻ പോവുകയാണെന്ന് അയാൾ പ്രഖ്യാപിച്ചു. അതു നടന്നാൽ ഉണ്ടാകുന്ന നാശമോൎത്ത്, ശത്രു

---

1. ദുൎഗ്ഗഭേദനം = കോട്ട പൊളിക്കുക എന്ന പ്രവൃത്തി.

സൈന്യം പെട്ടെന്നു്[1] പലായനം ചെയ്തു. അങ്ങനെ ദുർഗ്ഗം സുരക്ഷിതമായി. മേരിയസ്സിൻെറ നേതൃസ്ഥാനം [2]സുപ്രതിഷ്ഠം പ്രാപിച്ചു. ആ സന്ദർഭത്തിലാണു് അയാഠംക്കു് കോസെററിൻെറ കത്തു കിട്ടിയതും അതിനു അയാഠം മറുപടി എഴുതിക്കൊടുത്തയച്ചതും.

റിപ്പബ്ളിക്കക്ഷി ദുർഗ്ഗനിർമ്മാണം ചെയ്തുകൊണ്ടിരിക്കുന്നതിനിടയിൽ ഒരു അപരിചിതൻ അവിടെ എത്തി. ആ കക്ഷിയിൽപെട്ട ഒരാഠംക്കു് സംശയം തോന്നി, അയാളുടെ വിവരങ്ങഠം അന്വേഷിച്ചു. ചീഫ് ഇൻസ്പെക്ടർ ജാവെർട്ടു് ആയിരുന്നു അയാഠം. ആ വസ്തുത അറിഞ്ഞ ഉടനെ, ആളുകഠം അയാളുടെ ശരീരമാകെ പരിശോധിച്ചു്, കൈകഠം പുറകിൽ ചേർത്തു കെട്ടി ഒരു തൂണിൽ ബന്ധിച്ചു നിറുത്തി. എന്നിട്ടും ജാവെർട്ടു് ഭയപ്പെടുകയോ നിലവിളിക്കുകയോ ചെയ്തില്ല. "അയാഠം ഒരു ചാരനാണു്". ജനങ്ങഠം വിളിച്ചു പറഞ്ഞു. "ദുർഗ്ഗഭേദനത്തിനു് പത്തു മിനിട്ടിനു മുമ്പു് നിന്നെ ഞങ്ങഠം വെടിവച്ചുകൊല്ലും." ഒരാഠം[3] ആക്രാശിച്ചു.

---

1. പലായനംചെയ്തു = ഓടി
2. സുപ്രതിഷ്ഠ = നല്ലഉറപ്പു്.
3. ആക്രോശിച്ചു = വിളിച്ചുപറഞ്ഞു.

ഗർവ്വം വിടാതെ ജാവെർട്ട് മറുപടി പറഞ്ഞു. “എന്തുകൊണ്ടു് ഇപ്പോൾ പാടില്ല ?”

“ഞങ്ങളുടെ വെടിമരുന്നിനു ലാഭമുണ്ടാകാൻ.”

“എന്നാൽ പിച്ചാത്തിയില്ലേ ? അതു കൊണ്ടായിക്കൂടേ ?” ജാവെർട്ട് [1]നിർഭീകനായി ചോദിച്ചു.

“വരട്ടെ. ഞങ്ങൾ വിധി കല്പിക്കട്ടെ ആദ്യം. പിന്നീടാണു ശിക്ഷ. ഏതായാലും തൻെറ മരണം തീർച്ചപ്പെട്ടുകഴിഞ്ഞു.”

ഈ സംഭവം കഴിഞ്ഞിട്ടായിരുന്നു മുൻ പറഞ്ഞ ഘോരസംഘട്ടനം ഉണ്ടായതു്. ശത്രുക്കൾ ഓടിപ്പോയതിനുശേഷം ദുർഗ്ഗം വലുതാക്കാൻ റിപ്പബ്ളിക്ക്കക്ഷി ഉദ്യമിച്ചു. കൂടുതൽ വെടിമരുന്നും തോക്കുകളും മററും സംഭരിക്കുകയും ചെയ്തു. പക്ഷേ, രാത്രി രണ്ടു മണിക്കു കിട്ടിയ വിവരം, എവിടെയും തങ്ങളുടെ കക്ഷിക്കു് രക്ഷ ഇല്ലെന്നായിരുന്നു. ജനങ്ങൾ ഒത്തൊരുമിച്ചു നിൽക്കുന്നില്ല. പാരീസിലെ സൈന്യസമൂഹം മുഴുവനും യുദ്ധം ചെയ്യുകയാണു്. ആളുകൾക്കു് വലിയ താല്പര്യമില്ല കലാപത്തിൽ പങ്കെടുക്കാൻ. ഇതായിരുന്നു അവക്കു

---

1. നിർഭീകൻ = ഭയമില്ലാത്തവൻ

ലഭിച്ച അറിവ്. ഏതായാലും ഉറച്ചുനിന്ന് യുദ്ധം ചെയ്യാൻ മേരിയസ്സും കൂട്ടരും നിശ്ചയിച്ചു.

ഈ അവസരത്തിൽ ജീൻവാൽജീൻ ആ രംഗത്തിൽ പ്രവേശിച്ചു. മേരിയസ്സ് ആരം മനസ്സിലാക്കി. അടുത്തെത്തുന്ന സൈന്യത്തിൻെറ വെടിയുണ്ടകൾക്ക് ഇരയായി മരിക്കാൻ തയാറായി തങ്ങൾ നിൽക്കുകയാണെന്ന് അവിടെ ഉണ്ടായിരുന്നവർ ജീൻവാൽജീനെ അറിയിച്ചു. ഇതു കേട്ട് യാതൊരു ഭാവഭേദവും കൂടാതെ അദ്ദേഹം നിലകൊണ്ടു.

ബന്ധനസ്ഥനായ ജാവെർട്ടിൻെറ നേക്ക് ചിലരുടെ ദൃഷ്ടികൾ തിരിഞ്ഞു. ഒരാൾ അടുത്തുചെന്ന് "എന്തെങ്കിലും വേണമോ ?" എന്നു ചോദിച്ചു

ജീനിൻെറ നോട്ടം ജാവെർട്ടിൽ പതിച്ചു. ജാവെർട്ട് അയാളെയും കണ്ടു. പക്ഷേ ഇൻസ്പെക്ടർ ജീനിനെ മനസ്സിലാക്കി എന്ന ഭാവമേ പ്രകടിപ്പിച്ചില്ല.

വീണ്ടും യുദ്ധം ആരംഭിച്ചു. വെടിവച്ച് ദുർഗ്ഗം പൊട്ടിത്തെറിപ്പിക്കാനായിരുന്നു രാജകക്ഷിയുടെ ഉദ്യമം. ഇത്തവണ മേരിയസ്സിനു പകരം റിപ്പബ്ളിക്ക് കക്ഷിയുടെ അന്തസ്സും അഭിമാനവും സംരക്ഷിച്ചത് ജീൻ ആയിരുന്നു. അദ്ദേഹത്തിൻെറ സമയോചിതമായ വീര

കൃത്യങ്ങൾ കൊണ്ടു് ശത്രുവിന്റെ ആക്രമണങ്ങൾ പരാ ഭയപ്പെട്ടു.

യുദ്ധം നിലച്ചപ്പോൾ ജാവെർട്ടിനെ എന്തു ചെയ്യ ണമെന്ന പ്രശ്നം ഉദിച്ചു. "അവസാനമായി ഈ സ്ഥലം വിടുന്നവൻ അയാളുടെ തലച്ചോറു് തെറിപ്പി ക്കണം". ഒരാൾ നിർദ്ദേശിച്ചു.

ജീൻ ജാവെർട്ടിന്റെ മുമ്പിലെത്തി. "സ്നേഹി തരേ! നിങ്ങൾ എനിക്കു് ഇപ്പോൾ നന്ദി പറഞ്ഞതേ ഉള്ളൂ. ഞാൻ എന്തെങ്കിലും ഒരു പാരിതോഷികം അർഹിക്കുന്നുണ്ടോ ?" അയാൾ കൂട്ടരോടു ചോദിച്ചു.

"തീർച്ചയായും". ഒരു നേതാവു് സംശയലേശം കൂടാതെപറഞ്ഞു.

"ഞാൻ ആവശ്യപ്പെടുന്ന പ്രതിഫലം, ഈ മനു ഷ്യന്റെ തലച്ചോറു തകർക്കാൻ എന്നെ അനുവദിക്കണ മെന്നാണു്."

ജാവെർട്ടു് തല ഉയർത്തി, നിർവികാരനായി പറഞ്ഞു. "അതു കേവലം സമുചിതമാണു്."

"ശരി, എന്നാൽ നിങ്ങൾ അയാളെ വെളിക്കു കൊണ്ടുപോയി, കാര്യം നിർവ്വഹിച്ചു മടങ്ങി വരിക." ആളുകൾ അനുവദിച്ചു.

ജീൻ ജാവെർട്ടിനെ ബന്ധിച്ചിരുന്ന കയറിൽ പിടിച്ചു് അയാളെയും കൂട്ടി പുറത്തു പോയി. അവർ ദുർഗ്ഗവും മററും കടന്നു്, ഒരു ചെറിയ തെരുവിൽ എത്തി.

തന്റെ കൈത്തോക്ക് കക്ഷത്തിൽ വച്ചുകൊണ്ടു് ജീൻ ജാവെർട്ടിന്റെ മുഖത്തു് ഒന്നു നോക്കി. ആ നോട്ടം സ്വയം [1] വ്യാഖ്യേയമായിരുന്നു. 'ജാവെർട്ട്, ഇതു ഞാനാണു്.'

ജാവെർട്ട് ഉത്തരം നൽകി "പ്രതികാരം ചെയ്തു കൊള്ളുക.'

ജീൻ കീശയിൽ നിന്നും ഒരു പിച്ചാത്തി എടുത്തു.

"അതു ശരി; അതാണു് അധികം നല്ലതു്." ജാവെർട്ട് അഭിപ്രായപ്പെട്ടു.

ജീൻ തന്റെ പ്രതിയോഗിയെ ബന്ധിച്ചിരുന്ന കെട്ടരിഞ്ഞു് താഴെ ഇട്ടു. പിച്ചാത്തി മടക്കിയതിനു ശേഷം അദ്ദേഹം ഇങ്ങനെ പറഞ്ഞു. "നിങ്ങൾ സ്വതന്ത്രനായി."

ജാവെർട്ട് അദ്ഭുതത്തിൽ മുങ്ങി, നിശ്ചലനായി നിന്നു.

"ഞാൻ ഈ സ്ഥലം വിടുന്നില്ല. പക്ഷേ, യദൃച്ഛയാ വിട്ടുപോകുന്നപക്ഷം ഞാൻ റോ ദേ ഹോം ആർമേയിലെ ഏഴാംനമ്പർ കെട്ടിടത്തിൽ ഉണ്ടായിരിക്കും.

---

1. വ്യാഖ്യേയം = വ്യാഖ്യാനിക്കത്തക്കതു്

നിങ്ങൾക്ക് ഇപ്പോൾ പോകാം, ഇൻസ്പെക്ടർ". ജീൻ അയാൾക്ക് യാത്രാനുവാദം നൽകി.

ജാവെർട്ട് നേരേ ചന്തപ്പുറം നോക്കി നടന്നു. ജീൻ അയാൾ പോകുന്നതുനോക്കിനിന്നു. ഏതാനും അടി നടന്നതിനുശേഷം, ജാവെർട്ട് തിരിഞ്ഞുനിന്ന്, ജീനിനോടു വിളിച്ചു പറഞ്ഞു. "ഇതിൽ ഭേദം എന്നെ കൊല്ലുക."

'പൊയ്ക്കൊള്ളുക' ജീൻ ആജ്ഞാപിച്ചു.

ജാവെർട്ട് മന്ദമന്ദം നടന്നുപോയി. അയാൾ മറഞ്ഞുകഴിഞ്ഞപ്പോൾ ജീൻ ആകാശത്തേയ്ക്കുനോക്കി തന്റെ തോക്കൊഴിച്ചു.

വെടികേട്ട് മേരിയസ്സ് ചാടി എണീററു. അയാളുടെ ഹൃദയത്തിൽ പെട്ടെന്ന് ഒരു ശീതബാധയുണ്ടായി. ജീൻ പ്രത്യക്ഷനായി വിളിച്ചു പറഞ്ഞു. "അതങ്ങനെ കഴിഞ്ഞു."

ഒരു ചുഴലിക്കാററടിക്കുംപോലെ മൂന്നാമത്തെ ആക്രമണം പെട്ടെന്നുണ്ടായി. സർവ്വശക്തികളും സംഭരിച്ചുകൊണ്ടായിരുന്നു സർക്കാർ സേനയുടെ മുന്നോട്ടുള്ള പ്രവാഹം. റിപ്പബ്ലിക്കൻ കക്ഷിയിലെ ആളുകൾ മുറയ്ക്കു മരിച്ചു വീണു. ശരീരം നിറയെ മുറിവുകളുമായി മേരിയസ്സ് പോരാടി മുന്നേറി ഒരു വെടിയുണ്ട അയാളുടെ

തോളിൽവന്നു തറച്ചു. അയാൾ ബോധംകെട്ടു വീഴാൻ തുടങ്ങി. ഏതോ ഒരു കൈ അയാളെ താങ്ങിനിറുത്തി.

അവസാനത്തിൽ സക്കാർ ജയിച്ചു. വിപ്ളവകാരികൾ ഊർജ്ജിതം വിടാതെ യുദ്ധം ചെയ്തെങ്കിലും, അവരെല്ലാം കൊല്ലപ്പെട്ടു. ദുർഗ്ഗം തകന്നു തരിപ്പണമായി.

### ചോദ്യം

1 രാജകക്ഷിയും റിപ്പബ്ളിക് കക്ഷിയും തമ്മിലുള്ള സംഘട്ടനത്തെ വർണ്ണിക്കുക.

2 ജാവെർട്ടിനെ രക്ഷപ്പെടുത്തിയതാര്? എങ്ങനെ?

# 5. അഴക്കുചാലിൻെറ വിശുദ്ധി

ജീൻവാൽജീൻെറ കരങ്ങളാണ് മേരിയസ്സിനെ താങ്ങിപ്പിടിച്ചതു്. വെടിയുണ്ട മേരിയസ്സിൻെറ തോളിൽ തറച്ചപ്പോൾ, ജീൻ കടുവായെപ്പോലെ മുന്നോട്ടുകുതിച്ച്, അയാളെ കൈകൊണ്ടു താങ്ങി എടുത്തു്, ദൂരെ കൊണ്ടുപോയി. എങ്ങോട്ടുപോകണമെന്നു് ജീനിനു് നിശ്ചയം ഉണ്ടായിരുന്നില്ല. മുമ്പിൽകണ്ട വീട്ടിലും അടുത്തുള്ള ദുർഗ്ഗത്തിലും നിലത്തും അദ്ദേഹം മാറി മാറിനോക്കി. ശത്രു നിരയെ ഭേദിച്ചു പോകാൻ സാധ്യമായിരുന്നില്ല. കുറച്ചുടി ദൂരെ ഇരുമ്പഴികളുള്ള ഒരു ചട്ടക്കൂട്ട് തറയിൽ കിടക്കുന്നതു കണ്ടു. അതിൻെറ അഴികളിൽക്കൂടി നോക്കിയപ്പോൾ ഒരു ദ്വാരം പ്രത്യക്ഷമായി. പെട്ടെന്നു് അദ്ദേഹം മുന്നോട്ടു നീങ്ങി. ഒരു നിമിഷത്തിനുള്ളിൽ, ബോധഹീനനായ മേരിയസ്സിനേയുംകൊണ്ടു്, ദ്വാരത്തിൽക്കൂടി, അതിനടിയിലുള്ള ഒരു [1] ബിലത്തിൽ ജീൻ പ്രവേശിച്ചു. നിശ്ശബ്ദതയും ഇരുട്ടും നിറഞ്ഞ ഒരു ഭൂഗർഭം ആയിരുന്നു അതു്. ഭൂമിയുടെ അന്തർഭാഗത്തു നിർമ്മിച്ചിരുന്ന ആ അഴക്കുചാലിൽക്കൂടിയാണു് അദ്ദേഹത്തിനു പോകേണ്ടിയിരുന്നതു്. ഇടയ്ക്കിടെ ഉള്ള വായുനിർഗ്ഗമനദ്വാരങ്ങ

---

1 ബിലം=ഗുഹ, ദ്വാരം

ളിൽക്കൂടി കടക്കുന്ന അരണ്ട വെളിച്ചമൊഴിച്ചാൽ, ആ ഛാൽ മുഴുവനും[1] തമോനിബിഡമ യിരുന്നു.

ജീവിതത്തിൻെറ ആദിമഘട്ടങ്ങളിൽ ജീൻ പല പ്പോഴും ഇരുളിലൂടെ നടന്നിട്ടുണ്ട്. ഒരു കുററവാളിയായ തടവുകാരന് അന്ധകാരംപോലും പ്രകാശമാണ്. പക്ഷെ [2]വിഗതപ്രജ്ഞനായ മേരിയസ്സിനെയുംകൊണ്ട് പത്തുകെപ്പത്തുകെ മുന്നോട്ട് നീങ്ങിയപ്പോഠം ജീൻ ദുസ്സഹമായ ദുഃഖം അനുഭവിച്ചു. ആ ഓടയിലെ ദുർഗന്ധവും അഴുക്കും എത്രമാത്രമെന്ന് സങ്കല്പി ക്കാൻപോലും നിവൃത്തിയില്ല. വാർദ്ധക്യം ജീനിൻെറ കരുത്തു ക്ഷയിപ്പിച്ചിരുന്നു. ക്ഷീണം അദ്ദേഹത്തെ ബാധി ച്ചിരുന്നു. ആ വഴുക്കൻതറയിൽ ദൃഢപാദനായി സഞ്ചരി ക്കാൻ ഏതു് അഭ്യാസിക്കും കഴിയുമായിരുന്നില്ല. ആ നരകതുല്യമായ ഭൂഗർഭമാർഗ്ഗത്തിനു് എത്ര ദൈർഘ്യ മുണ്ടെന്നു് ഒരു രൂപവുമില്ലായിരുന്നു. എവിടെച്ചെന്നുകയ റാമെന്നു് അദ്ദേഹത്തിനു് ഒരു നിശ്ചയവുംഇല്ല. എങ്കിലും അതൊന്നും ഗണ്യമാക്കാതെ ജീൻ കുട്ടസ്സായ വഴിയിൽ ക്കൂടി ഇഴഞ്ഞു നീങ്ങുകതന്നെ ചെയ്തു. തൻെറ തോളിൽ കിടത്തിയിരിക്കുന്നആളിനു് ജീവനുണ്ടോ ഇല്ലയോ എന്നു പോലും അദ്ദേഹത്തിനു് അറിഞ്ഞുകൂടാ. ഇടയ്ക്കുവച്ചു് മേരിയസ്സിൻെറ വസ്ത്രം വലിച്ചുകീറി മുറിവുകളിൽ വച്ചു കെട്ടി, വാർന്നുകൊണ്ടിരുന്ന രക്തം അദ്ദേഹം തടഞ്ഞു

---

1. തമോനിബിഡം = ഇരുൾനിറഞ്ഞതു്
2. വിഗത പ്രജ്ഞൻ =ബോധം നശിച്ചവൻ

നിറുത്തി. നെഞ്ചിൽകൈവച്ചു നോക്കി, ഹൃദയസ്പന്ദനം നിലച്ചിട്ടില്ലെന്നുമനസ്സിലാക്കി. മേരിയസ്സിൻെറ കീശയിൽ കിടന്ന ഡയറിഎടുത്തു്, അരണ്ട വെളിച്ചം വീണു ന്ന ഒരിടത്തു നിന്നു നോക്കിയപ്പോൾ അതിൽ "എൻെറ പേരു് മേരിയസ്സ് പോൺട്മേഴ്സി എന്നാണു്. എൻെറ ശരീരംഎൻെറ അപ്പൂപ്പനെ ഏല്പിക്കുക" എന്നു കുറിച്ചിരിക്കുന്നതു കണ്ടു.

കുറെ ദൂരം പോയപ്പോൾ ജീൻ വെള്ളവും ചെളിയുംകൂടികുഴഞ്ഞു കിടക്കുന്ന ഒരു സ്ഥലത്തെത്തി. കാൽ ഉറപ്പിക്കാൻ നിവൃത്തിയില്ലാത്ത മട്ടിൽ വഴുകിപ്പോകുന്ന തറയാണു് അവിടെ ഉള്ളതു്. ആദ്യം മുട്ടോളം, പിന്നെ അരയ്ക്കൊപ്പം, അതും കഴിഞ്ഞു് നെഞ്ചോളം, വെള്ളത്തിലാണു് അദ്ദേഹത്തിൻെറ നില. ക്ഷീണമാണെങ്കിൽ ഇന്ന വിധത്തിലാണെന്നു് പറയാൻ മേലാ കൂടക്കൂടെ ചുവരോടു ചാരി നിന്നു് അല്പമൊന്നു വിശ്രമിക്കും. അനന്തരം വീണ്ടും ഗതി തുടരും. അങ്ങനെ ആ ധീരനായ മനുഷ്യസ്നേഹി താങ്ങാനാവാത്ത ഭാരവും പേറി, മുമ്പോട്ടുപോയി. ഒടുവിൽ അങ്ങകലെ ഒരു നിർഗ്ഗമനദ്വാരം കണ്ടു്, അദ്ദേഹം അല്പമൊന്നു് .ആശ്വസിച്ചു. ജീൻ പിന്നീടു നടക്കുക ആയിരുന്നില്ല ; ശേഷിച്ച ശക്തിമുഴുവനും കൂട്ടിപ്പിടിച്ചു് ഓടുക ആയിരുന്നു. പക്ഷേ എന്തു പറയാനാണു്?—അവിടെ എത്തിയപ്പോൾ ആ ദ്വാര

യുമായിരുന്നു. നാലു മാസക്കാലത്തെ സശ്രദ്ധമായ ചികിത്സയ്ക്കു ശേഷമേ അയാൾ അപകടമേഖല തരണം ചെയ്തുള്ളു. പിന്നീട്ടും രണ്ടുമാസം കൂടി കിടക്കവിട്ടു പോകാൻ അയാളെ അനുവദിച്ചില്ല. ജ്വരവും പിച്ചുംപറച്ചിലുമൊക്കെ തീർന്നപ്പോൾ അയാൾ കോസെററിന്റെ പേരു പറയാതെ ആയി പക്ഷേ എപ്പോഴും അയാൾ അവളെപ്പററിത്തന്നെ വിചാരിച്ചുകൊണ്ടിരുന്നു. കോസെററുമായി കഴിഞ്ഞ ആനന്ദപൂർണ്ണമായ നിമിഷങ്ങൾ ഉൾപ്പടെ അന്നുവരെയുള്ള എല്ലാ അനുഭവങ്ങളും അയാളുടെ സ്മരണയിൽ നിഴലുകൾപോലെ പരന്നു. തന്നെ ആരാണ് രക്ഷിച്ചതെന്നുമാത്രം അയാൾക്ക് ഓർമ്മിക്കാൻ കഴിഞ്ഞില്ല. ആർക്കും ആ വിവരം പറഞ്ഞു കൊടുക്കാനും സാധിച്ചില്ല.

സുഖം പ്രാപിച്ചു വരുന്ന കാലത്ത് മേരിയസ്സും അപ്പൂപ്പനും തമ്മിൽ വിവാഹസംബന്ധമായ സംഭാഷണം നടന്നു. കോസെററിനെ പൗത്രൻ വിവാഹം കഴിക്കുന്ന കാര്യത്തിൽ മുമ്പുണ്ടായിരുന്ന പ്രതിഷേധം ഇപ്പോൾ വൃദ്ധനില്ലായിരുന്നു. അവളുടെ സൗന്ദര്യ സൗശീല്യാദികളെ അദ്ദേഹം പ്രകീർത്തിച്ചു. അദ്ഭുതാനന്ദ പരവശനായ മേരിയസ്സ് അവളെ കാണണമെന്ന ആഗ്രഹം പ്രകടിപ്പിച്ചു. ആ ആഗ്രഹം സഫലമാക്കാൻ സന്തോഷമേ ഉണ്ടായിരുന്നുള്ളു സ്നേഹനിധിയായ വൃദ്ധന്.

കോസെററും ജീനും ആഗതരായി. ഒരക്ഷരം പറയാൻ ശക്തിയില്ലാതെ കുറച്ചു നേരം കോസെററും മേരിയസ്സും പരസ്പരം നോക്കിക്കൊണ്ടിരുന്നു. മേരിയസ്സിൻെറ അപ്പൂപ്പൻ പൌത്രനെക്കൊണ്ടു് കോസെററിനെ വിവാഹം കഴിപ്പിക്കുന്നതിലുള്ള സന്തോഷം ജീനിനെ ധരിപ്പിച്ചു. അർത്ഥഗർഭമായ മൗനം മൂലം ജീൻ സമ്മതം വെളിപ്പെടുത്തി. കോസെററിൻെറ കണ്ണുകളിൽ ആനന്ദത്തിൻെറ തിളക്കം ദൃശ്യമായി.

വിവാഹത്തിനുള്ള ഒരുക്കങ്ങൾ ആരംഭിച്ചു. തൻെറ സമ്പാദ്യം മുഴുവനും ജീൻ കൊസെററിൻെറ പേരിലേയ്ക്കു മാററി. പേരു വെളിപ്പെടുത്താൻ ആഗ്രഹമില്ലാത്ത ഒരു ബന്ധു മരണശേഷം കോസെററിനു കിട്ടത്തക്കവണ്ണം ദാനം ചെയ്ത മുതലായിട്ടാണു് ആ സമ്പാദ്യത്തെപ്പററി പ്രമാണത്തിൽ പറഞ്ഞതു്. തൻെറ ദാനസ്വത്തെന്നു് കാണിക്കാൻ ജീൻ ഇഷ്ടപ്പെട്ടില്ല. 584000 ഫ്രാങ്ക് ആയിരുന്നു ആ ഇനത്തിൽ ഉണ്ടായിരുന്നതു്.

വിവാഹകാര്യം ചർച്ചാവിഷയമായപ്പോഴാണു് കോസെററ് ജീനിൻെറ മകളല്ലെന്നു് അവൾക്കു് മനസ്സിലായതു്. ആ അറിവു് അവളുടെ മനസ്സിനെ വല്ലാതെ അസ്വസ്ഥമാക്കി. പക്ഷേ തൻെറ സ്വ

താല്പര്യങ്ങളും അഭിലാഷങ്ങളും അവൾ അന്ന് മേരി യസ്സിൽ നിക്ഷേപിച്ചിരുന്നതുകൊണ്ട്, ആ അസ്വാസ്ഥ്യം സഹിക്കാൻ അവൾക്ക് ശേഷിയുണ്ടായി. യുവാവ് ഹൃദയത്തിൽ പ്രതിഷ്ഠ നേടി; വൃദ്ധൻ ആ രംഗത്തിൽ നിന്നും മാഞ്ഞുകയായി.

വിവാഹനിശ്ചയത്തിനുശേഷം ജീനും കോസെററും മേരിയസ്സിനെ മുറയ്ക്കു സന്ദർശിച്ചുകൊണ്ടിരുന്നു. മുമ്പത്തെക്കാളെല്ലാം ഭക്തി ബഹുമാനങ്ങളോടെ മേരിയസ് ജീനിനോടു പെരുമാറി. അയാൾ അദ്ദേഹത്തോടു പല സംശയങ്ങളും ചോദിച്ചു പരിഹരിക്കാൻനോക്കി. യുദ്ധരംഗത്ത് ജീനിനെ കണ്ടെന്നുതോന്നുന്നതു സത്യമാണോ? റിപ്പബ്ളിക് കക്ഷിയിൽപ്പെട്ട തൻെറ സഖാക്കളെല്ലാം മരിച്ചുപോയോ? താൻ എങ്ങനെ സമരഭൂമിയിൽനിന്നും സ്വഗൃഹത്തിൽ വന്നു ചേർന്നു?. ഇങ്ങനെ പല കാര്യങ്ങളെക്കുറിച്ചും അറിയാൻ അയാൾ ആഗ്രഹിച്ചു. വെടിയുണ്ട തറച്ചു വീഴാൻ തുടങ്ങിയതുമാത്രം അയാൾക്ക് ഓർമ്മ ഉണ്ടായിരുന്നു. തൻെറ സംരക്ഷകനെ കണ്ടു പിടിക്കാൻ പല ശ്രമങ്ങളും നടത്തി നോക്കിയെന്നും ഒരു തുമ്പും നാളതുവരെ ലഭിച്ചില്ലെന്നും അയാൾ ജീനിനോട് പറഞ്ഞു. നിർവികാരനായി ഇതുന്നു കേട്ടതല്ലാതെ ജീൻ ഒന്നും ഉരിയാടിയില്ല.

"ആരുതന്നെ ആയാലും എന്നെരക്ഷിച്ച ആൾ ഒരു മഹാനാണ്. എൻെറ ജീവൻ അപകടത്തിലാകാതിരിക്കാ സ്വന്തം പ്രാണൻ അപകടത്തിലാക്കാൻ തയാറായ ആൾ ആണ് അദ്ദേഹം. ഒരു പ്രതിഫലവും ഇച്ഛിക്കാതെ ചെയ്ത സേവനമാണത്. കോസെററിൻെറ പണം മുഴുവൻ എൻേറതായിരുന്നു എങ്കിൽ"—മേരിയസ്സിൻെറ വാക്യം മുറിച്ചുകൊണ്ട് ജീൻ പറഞ്ഞു: "അത് നിങ്ങൾക്ക് അധീനമാണല്ലോ."

"ആ സ്വത്ത് മുഴുവൻ ഞാൻ ചിലവഴിക്കും എൻെറ രക്ഷിതാവിനെ കണ്ടു പിടിക്കാൻ." മേരിയസ്സ് വികാരപൂർണ്ണനായി പ്രഖ്യാപിച്ചു.

ജീൻ നിസ്തബ്ധനായി ഇരുന്നതേയുള്ളൂ.

---

# 7. നിധിപൊയ്പ്പോയ ധനികൻ

1833 ഫെബ്രുവരി 16-ാം തിയതി ഒരു സുദിനം ആയിരുന്നു. അന്നു രാത്രിയാണു് ചിരകാലപ്രാൎത്ഥിതമായ ആ വിവാഹം നടന്നതു്. ജീൻ ആ മംഗലമുഹൂൎത്തത്തിൽ [1] ആശ്വസ്തചിത്തനായി. വലിയ ഒരു ഭാരം ആ ചുമലിൽ നിന്നിറക്കിക്കഴിഞ്ഞു. തന്റെ സ്നേഹഭാജനമായ പെൺകുട്ടിയെ വിശ്വസ്തനായ ഒരു രക്ഷിതാവിനെ ഏല്പിക്കാൻ സാധിച്ചു. ഇനി മററന്തെങ്കിലും കാൎയ്യങ്ങളിൽ മനസ്സുവച്ചു പ്രവൎത്തിക്കുകയും ചെയ്യാം.

കോസെററു് മേരിയസ്സിന്റെ ഗൃഹത്തിൽ താമസമാക്കിയപ്പോൾ ജീൻ കൂടി ആ കുടുംബത്തിലെ ഒരു അംഗത്തെപ്പോലെ അവിടെ ചെന്നു താമസിക്കണമെന്നു് അവർ അപേക്ഷിച്ചു. സമ്മതമോ വിസമ്മതമോ സൂചിപ്പിക്കാത്ത ഒരു തലയാട്ടൽ മാത്രമായിരുന്നു ആ അഭ്യൎത്ഥനയ്ക്കു് ജീൻ നൽകിയ മറുപടി.

വിവാഹത്തിനു കുറച്ചു ദിവസം മുമ്പു്, ജീൻവാൽ ജീന്റെ വലതു കയ്യിലെ വിരലിൽ ഒരു ചതവുപററി. വിരലിൽ തുണിചുററി മടക്കിയ കൈ ഒരയയിലിട്ടു് കഴുത്തിൽ ബന്ധിച്ചിരുന്നതിനാൽ, വിവാഹാവസരത്തിൽ

---

1. ആശ്വസ്തചിത്തൻ = ആശ്വസിച്ച മനസ്സോടുകൂടിയവൻ

കോസെററിൻെറ അച്ഛൻ നടത്തേണ്ട ചടങ്ങുകൾ ജീനിന്ന ചെയ്യാൻ കഴിഞ്ഞില്ല. വിവാഹം കഴിഞ്ഞ് പള്ളിയിൽ നിന്നും ദമ്പതികൾ തിരിച്ചെത്തിയപ്പോൾ, ജീനിൻെറ മുമ്പിൽ കോസെററ് പ്രണമിച്ച്, അനുഗ്രഹാശീർവാദങ്ങൾക്കു വേണ്ടി അഭ്യർത്ഥിച്ചു. ആ സ്നേഹസമ്പന്നൻ ഹൃദയംനിറഞ്ഞ അനുഗ്രഹാശിസ്സുകൾ നൽകി അവളെ ആനന്ദിപ്പിച്ചു.

അതിനു ശേഷം നടന്ന സദ്യയിലും സല്ക്കാരത്തിലും അദ്ദേഹം പങ്കു കൊണ്ടില്ല. കൈയ്ക്കു കഠിനമായ വേദനഉണ്ടായി, അദ്ദേഹം സ്ഥലം വിട്ടു. തൻെറ അസാന്നിദ്ധ്യം ക്ഷമിക്കണമെന്നും പിറേറദിവസം വന്നുകൊള്ളാമെന്നും വേലക്കാരൻ മുഖേന അറിയിച്ചിട്ടാണ് ജീൻ പോയത്.

ജീൻ വീട്ടിൽചെന്ന്, ഒരു മെഴുകുതിരി കത്തിച്ചു കൊണ്ട് മച്ചിലേയ്ക്കു പോയി. ആ സ്ഥലം ശൂന്യമായിരുന്നു. കോസെററ് അന്നുവരെ ഉപയോഗിച്ചിരുന്ന മുറിയിൽ അദ്ദേഹം കയറി. തൻെറ മുറിയിൽ കൗതുകപൂർവം സൂക്ഷിച്ചിരുന്ന എല്ലാ സുന്ദരവസ്തുക്കളും കോസെററ് അവിടെനിന്നും മാററിയിരുന്നു. ഒരു കിടക്കമാത്രം അവിടെകിടപ്പുണ്ട്. അതിനെ സമീപിച്ചപ്പോൾ, പെട്ടെന്ന് എന്തോ ഓർമ്മിച്ച്, അദ്ദേഹം

കീശയിൽ നിന്നുംഒരു താക്കോൽ എടുത്തു്,ആ മുറിയിൽ ഇരുന്ന ഒരു പെട്ടിതുറന്നു. പത്തു വർഷത്തിനു മുമ്പു് കോസെററു് ഉപയോഗിച്ച വസ്ത്രങ്ങളാണു് ആ പെട്ടിയിൽ വച്ചിരുന്നതു്. എല്ലാം കറുത്തവസ്ത്രങ്ങൾ! അവ പെട്ടിയിൽനിന്നു് എടുത്തു്അദ്ദേഹം കിടക്കയിൽ ഇട്ടു. തൻെറ കൊച്ചോമനക്കോസെററിനെ ആദ്യമായി കണ്ടുമുട്ടിയ ദിവസം ഞൊടിയിടയിൽ അദ്ദേഹത്തിൻെറ മനോദർപ്പണത്തിൽ തെളിഞ്ഞു. അവളെ തെനാർദിയെയുടെ കൈയ്യിൽനിന്നും രക്ഷിച്ചതും, ജാവെർട്ടിൻെറ പിടിവിട്ടു് അവളോടൊത്തു് ഒളിച്ചോടിപ്പോയതും, കന്യാമഠത്തിൽ താമസിച്ചതും, പാരീസ്സിൽവച്ചു വീരസാഹസങ്ങൾ കാണിച്ചതുമെല്ലാം അയാൾ ഒരു ചിത്രപടത്തിലെന്നപോലെ മുമ്പിൽ കണ്ടു. അതേ, അതെല്ലാം പഴയ കഥകളാണു്. ഇന്നു് കോസെററു് മേരിയസ്സിൻെറ ഭാര്യയാണു്. തൻെറ സംരക്ഷണത്തിൽ വന്നുചേർന്ന, എട്ടുവയസ്സുമാത്രം പ്രായമുള്ള കൊച്ചു കോസെററല്ല അവൾ ഇപ്പോൾ. പക്ഷേ, ആ പഴയ വേഷം അവളോടൊപ്പം വളർന്നില്ല. അവയ്ക്കെങ്കിലും ചെറുപ്പവും ഓമനത്തവും ഉണ്ടു്. ജീൻ ആ വസ്ത്രങ്ങൾ കിടക്കയിൽ വിരിച്ചു്, അതു തന്നെ നോക്കിയിരുന്നു. കൊച്ചു കോസെററു് തന്നെനോക്കി പുഞ്ചിരിതൂകിനില്ക്കുന്നതായി അയാൾക്കു തോന്നി. ആ വൃദ്ധൻെറ ശിരസ്സു്

കിടക്കമേൽ കുനിഞ്ഞു. കോസെററിൻെറ വസ്ത്രങ്ങളിൽ മുഖം അണച്ചപ്പോൾ ആ [1] സ്നിഗ്ദ്ധഹൃദയം പൊട്ടിത്തകർന്നുപോയി. കോവണി കയറിവരുന്ന ആക്കും,ആയാൾ ദയനീയമായി ഏങ്ങിക്കരയുന്നതു് കേൾക്കാമായിരുന്നു.

പിറേറ ദിവസം രാവിലെ ജീൻ മേരിയസ്സിൻെറ ഗൃഹത്തിൽചെന്നു് കതകിൽ മുട്ടി. മേരിയസ്സ് ഹൃദയപൂർവ്വം അദ്ദേഹത്തെ സ്വാഗതംചെയ്തു. തലേദിവസത്തെ സൽക്കാരത്തിൽ ജീനിനു് പങ്കുകൊള്ളാൻ കഴിയാത്തതുകൊണ്ടു് തനിക്കും കോസെററിനും ഉള്ള ഖേദം മേരിയസ്സ് പ്രകടിപ്പിച്ചു. കൈവേദന എങ്ങനെ ഇരിക്കുന്നു എന്നു് അന്വേഷിച്ചു. അനന്തരം അവർ തമ്മിൽ നടന്ന സംഭാഷണം അതീവശ്രദ്ധേയമായിരുന്നു. ജീൻ ഇങ്ങനെ പറഞ്ഞു. "ഞാൻ ഒരു രഹസ്യം ഇത്രയും നാൾ ഒളിച്ചിട്ടുണ്ടു്. ഞാൻ ആരെന്നു് ഇനിയെങ്കിലും നിങ്ങൾ അറിയണം. ഞാൻ ഒരു പഴയ ജെയിൽപ്പുള്ളിയാണു്". അനന്തരം അദ്ദേഹം കൈയ്യിലെ കെട്ടു് അഴിച്ചു്, തൻെറ പെരുവിരൽ മേരിയസ്സിനു കാണിച്ചുകൊടുത്തു. മേരിയസ്സ് ഇതുകണ്ടു് കുഴങ്ങിപ്പോയി.

---

1. സ്നിഗ്ദ്ധഹൃദയം=സ്നേഹപൂർണ്ണമായ ഹൃദയം.

"എൻെറ വിരലിന് ഒരു കുഴപ്പവുംഇല്ല വിവാഹ [illegible]ടങ്ങിൽ സജീവമായി പങ്കെടുക്കാൻ പാടില്ല എന്നു ഞാൻ കരുതി. മുറിവുണ്ടെന്നു ഞാൻ ഭാവിച്ചതിനു കാരണം അതാണ്."

"അച്ഛാ! എനിക്കൊന്നും മനസ്സിലാകുന്നില്ല. എന്താണ് ഇപ്പറയുന്നതിൻെറ അർത്ഥം?"

"എന്താ മനസ്സിലാകുന്നില്ലേ? എന്നാൽ കേൾക്കൂ. എൻെറ ജീവിതത്തിലെ മുക്കാൽ ഭാഗവും ഞാൻ ജെയി ലിലാണ് കഴിച്ചത്. അതു് മനസ്സിലായോ?"

"അങ്ങ് എന്നെ ഭ്രാന്തു പിടിപ്പിക്കും."

"മോഷണക്കുററത്തിന് പത്തൊമ്പതു വർഷം ഞാൻ ജെയിലിലായിരുന്നു. ഇപ്പോഴും എന്നെ രക്ഷി ക്കാൻ നിയമം ഇല്ല."

ജീൻ തൻെറ പ്രസ്താവത്തിന് പല പല തെളി വുകൾ നിരത്തി. അവയെ നിഷേധിക്കുന്നതു് നിഷ്പ്ര യോജനം എന്ന് മേരിയസ്സ് കരുതി.

"അങ്ങ് കോസെററിൻെറ അച്ഛനല്ലേ?" അയാൾ ചോദിച്ചു.

"അതെങ്ങനെ? നിങ്ങൾക്ക് എന്നെ വിശ്വാസം ഇല്ലേ? ഞാൻ ഒരു കർഷകനാണ്. എൻെറ പേരു്

ജീൻവാൽജീൻ എന്നാണ്. കോസെററിനു് ഞാൻ ആരുമല്ല. അച്ഛനമ്മമാർ ഇല്ലാത്ത ഒരു അനാഥ ബാലികയാണ് അവരം."

"എനിക്ക് അങ്ങയെ വിശ്വാസമാണ്. പക്ഷേ ഇതെല്ലാം അങ്ങ് എന്തിനാണ് എന്നോടു പറയുന്നതു്? ഈ രഹസ്യം എന്തിനു് പുറത്തു വിട്ടു? എന്റെ മനസ്സിനെ അസ്വസ്ഥമാക്കാൻ. അങ്ങയെപ്പററി ഞാൻ ഒന്നും ചോദിച്ചില്ലല്ലോ!"

"എനിക്ക് എല്ലാം വിവരിക്കണമെന്നു തോന്നി. ഞാൻ എന്തുകൊണ്ടാണ് നിങ്ങളോടൊത്തു താമസിക്കാത്തതെന്നു് ഞാൻ വിശദമാക്കണ്ടേ? നിങ്ങളുടെ മഹത്തായ അഭിജാത കുടുംബത്തിൽ ഞാൻ ഒരു അംഗമാകണമെന്നു് നിങ്ങരം ആശിക്കുമ്പോരം എനിക്ക് അവിടെ ഒരു സ്ഥാനവുമില്ലെന്നു് ഞാൻ അറിയിക്കാനുള്ളതല്ലേ? ഞാൻ മനുഷ്യകുടുംബത്തിൽനിന്നും പുറംതള്ളപ്പെട്ടവനാണ്. നിങ്ങളിൽ ഒരാരം അല്ല ഞാൻ. നിർഭാഗ്യവാനായ ഞാൻ അവലംബിച്ച കള്ളപ്പേർ ഇതാ നിഷേധിക്കുന്നു. പണ്ടു് ജീവിക്കാൻ ഞാൻ ഒരു കഷണം റൊട്ടി മോഷ്ടിച്ചു. ഇന്നു് ഞാൻ ജീവിക്കാൻ ഒരു പേരു് മോഷ്ടിക്കുകയില്ല."

"പാവപ്പെട്ട കോസെററു്! അവരം ഇതു് അറിയുമ്പോരം—" ആ വാക്യം മുഴുവനാക്കാൻ മേരിയസ്സിനു്

സാധിച്ചില്ല. അതിനു മുമ്പുതന്നെ ജീനിൻെറ ഓരോ അവയവവും വിറച്ചു തുടങ്ങി.

"ഞാൻ എന്തിനു ജീവിക്കുന്നു? ഹാ! എനിക്കു മരിക്കാൻ കഴിഞ്ഞെങ്കിൽ!" അദ്ദേഹം കഠിനവേദന യോടെ പറഞ്ഞു.

"ശാന്തമായിരിക്കുക. ഞാൻ അങ്ങയുടെ രഹസ്യം പുറത്തു വിടുകയില്ല"

"ഒരപേക്ഷകൂടി. എനിക്കു് കോസെററിനെ എന്നും കാണാമോ?"

"എന്നും വൈകിട്ടു് അങ്ങേയ്ക്കു വരാം കോസെററു് അങ്ങയെ പ്രതീക്ഷിച്ചിരിക്കും."

പിറേറദിവസവും ജീൻ മേരിയസ്സിൻെറവീട്ടിൽ വന്നു. കൊച്ചമ്മയെ കാണാൻ ആഗ്രഹം ഉണ്ടെന്നു് വേലക്കാരനോടു പറഞ്ഞു. അവൻ അകത്തുപോയി. ഒരു നിമിഷത്തിനകം കോസെററു് പുറത്തുവന്നു.

"അച്ഛാ, അച്ഛൻ എന്താ അകത്തു വരാത്തതു്? ഈ വീട്ടിലേയ്ക്കുംവച്ചു് വൃത്തികെട്ട സ്ഥലത്താണോ നമ്മൾ തമ്മിൽ കാണുന്നതു്?"

"അതേ കൊച്ചമ്മേ, ഞാൻ ഒരു അസാധാരണ നാണു്."

"കൊച്ചമ്മ എന്നോ! അപ്പാ, എന്താണു് ഇതിന്റെ അത്ഥം?"

"കൊച്ചമ്മ ആണെന്നു തന്നെ."

"ഒരിക്കലും ഞാൻ അച്ചനു് കൊച്ചമ്മയല്ല."

ഞാൻ അച്ചനല്ലല്ലോ. എന്നെ 'ജീൻ' എന്നു വിളിച്ചാൽ മതി. ഇനി അച്ചന്റെ ആവശ്യം ഇല്ല. എല്ലാററിനും ഭത്താവുണ്ടു്."

"അച്ചാ, അച്ചൻ എന്നെ വേദനിപ്പിക്കുന്നോ?"

ജീനിന്റെ മുഖം വിളറി. "കോസെററു്, നീ സന്തുഷ്ടയല്ലേ?" ജീൻ ആരാഞ്ഞു.

കോസെററു് അയാളുടെ കഴുത്തിൽ കെട്ടിപ്പിടിച്ചു്, ആനന്ദത്തോടെ അയാളെ ചുംബിച്ചു. ഒരു കുഞ്ഞിനെ എന്നപോലെ ജീൻ അവളെ തന്റെ നെഞ്ചോടുചേത്തു പിടിച്ചു. പെട്ടെന്നു് അദ്ദേഹം കോസെററിന്റെ കൈകരം മാററി, തൊപ്പി എടുത്തു തലയിൽവച്ചു.

"എന്തച്ചാ?"

"ഞാൻ പോവുകയാണു കൊച്ചമ്മേ. അവരെല്ലാം കൊച്ചമ്മയെ കാണ്മാൻ മുകളിൽ കാത്തിരിക്കുകയായിരിക്കും" ജീൻ ഉടനെ അപ്രത്യക്ഷനായി.

ജീൻവാൽജീൻ കുറെ ആഴ്ചകഠ കൂടി അവളെ സന്ദർശിച്ചുകൊണ്ടിരുന്നു. ക്രമേണ അയാഠ അവളിൽ നിന്നും അകലാൻ ശ്രമിച്ചു. ഇത്രയും വർഷം അയാഠക്ക് അവളോട്ട് ഉണ്ടായിരുന്ന അടുപ്പവും പരിചയവും മെല്ലെ മെല്ലെ കുറഞ്ഞു തുടങ്ങി. കോസെററ് ജീനിനെ പിന്നീട്ടും സ്നേഹിച്ചിരുന്നു എന്നതിന് സംശയമില്ല. പക്ഷെ അയാഠ അവഠക്ക് മുമ്പിലത്തെപ്പോലെ ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരാഠ ആയിരുന്നില്ല. അവഠ അധികമധികം ഉന്മേഷവതിയായി. അതിനതിനു അവളുടെ വാത്സല്യം പ്രക്ഷീണമായി.

ഒരു രാത്രി ജീൻ മേരിയസ്സിൻെറ വീട്ടിൽ വന്നില്ല. അയാളുടെഅസാന്നിദ്ധ്യം കോസ്സെററ് അത്ര ഗൗരവമായി കരുതിയില്ല. ജീൻ സുഖമില്ലാതെ വീട്ടിൽ കിടക്കുകയാണെന്ന് അവഠ എങ്ങനെ അറിയാനാണ്? ജീൻ ക്രമേണ ഒരു രോഗിയായിത്തീന്നിരുന്നു. അനേകം വർഷങ്ങളിലെ ശരീരക്ലേശങ്ങളും ഇത്രയുംകാലംഉണ്ടായ ഉഗ്രമായ മനോദുരിതങ്ങളും അയാളുടെ ആരോഗ്യത്തെ തകത്തുകളഞ്ഞു. വേലക്കാരൻ കൂട്ടിക്കൊണ്ടുവന്ന ഒരു ഡോക്ടർ അദ്ദേഹത്തെ പരിശോധിച്ചു. ഡോക്ടർ പോകുന്നതിനുമുമ്പ് വേലക്കാരനെ വിളിച്ചു പറഞ്ഞു.

"നിങ്ങളുടെ യജമാനനു് വലിയ സുഖക്കേടാണു്. എനിക്ക് ഒന്നും ചെയ്യാൻ കഴിയുകയില്ല. കരുത്തുമുഴവനും

ക്ഷയിച്ചു കഴിഞ്ഞു. ഭേദമാക്കാൻ വയ്യാത്ത വലിയ മനോ ദുഃഖമുണ്ടെന്നു തോന്നുന്നു. സ്നേഹമുള്ള ബന്ധുക്കൾ ആരോ നഷ്ടപ്പെട്ടതുകൊണ്ടു് മനസ്സിൽഏററ മുറിവാണു് അതു്. അദ്ദേഹത്തെ നല്ലതുപോലെ സൂക്ഷിക്കണം."

ജീനിൻെറ ശരീരസ്ഥിതി ക്രമേണ മോശപ്പെട്ടു വന്നു. വല്ലായ്മകൂടാതെ കിടക്കയിൽ എണീററിരിക്കാൻ പോലും അദ്ദേഹത്തിനു് ആവതില്ലാതെ ആയി. ഒരു ദിവസം വൈകിട്ടു്, കൊട്ടംകൈകുത്തി ഒന്നുയന്നു്, കിട ക്കയ്ക്കടിയിൽനിന്നും കോസെററിൻെറ പഴയ വസ്ത്രങ്ങൾ വലിച്ചെടുത്തു് കിടക്കയിൽ വിരിച്ചു. അവ അദ്ദേഹം നെഞ്ചോടുചേർത്തു് അമർത്തി. ഈ അസാധാരണപ്രവൃ ത്തിക്കു് സാക്ഷ്യം വഹിക്കുന്നതിനു്, മുറിയിൽ പ്രകാ ശിച്ചുകൊണ്ടിരുന്ന വെള്ളിവിളക്കുകൾ മാത്രമേ ഉണ്ടാ യിരുന്നുള്ളൂ. ക്ഷീണിച്ചു പരവശനായി വീണ്ടും കിടക്ക യിൽ വീണപ്പോൾ, അദ്ദേഹത്തിൻെറ കവിളുകളിൽക്കൂടി കണ്ണുനീർ ഒഴുകി. വളരെ നേരം അദ്ദേഹത്തിനു സ്വസ്ഥ നായി കിടക്കാൻ കഴിഞ്ഞില്ല. എഴുതാനുള്ള ഉപകരണ ങ്ങൾ തപ്പി എടുത്തു്, എന്തോ എഴുതാൻ തുടങ്ങിയ പ്പോഴേയ്ക്കും, അദ്ദേഹത്തിൻെറ കൈ വിറച്ചു. എന്നിട്ടും ഏതാനും വരികൾ ജീൻ എഴുതി ഒപ്പിച്ചു. "കോസെ ററു്, നിനക്കു് എൻെറ അനുഗ്രഹങ്ങൾ. നിൻെറ ഭത്താവു് വളരെ നല്ലവനാണു്. ഞാൻ മരിച്ചു കഴി

ഞ്ഞാൽ നീ അദ്ദേഹത്തെത്തന്നെ സ്നേഹിക്കണം. നിനക്കു തന്ന പണം മുഴുവനും വാസ്തവത്തിൽ നിനക്കുള്ളതാണ്." ഇത്രയുമെഴുതിയപ്പോൾ കൈ കുഴഞ്ഞു് പേന താഴെവീണു. ആത്മാവിന്റെ ആഴത്തിൽനിന്നും ഒരു ദീനരോദനം അന്തരീക്ഷത്തിൽ ഉയന്നു. "എല്ലാം അവസാനിച്ചു. എനിക്കു് അവരെ ഇനി കാണാൻ കഴിയുകയില്ല. എന്റെ ഹൃദയത്തിൽ വീശിയ ഒരു പുഞ്ചിരിയാണു് അവൾ. ഈലോകം വിടാൻ എനിക്കു് ഭയമില്ല. മരിക്കുന്നതു സാരമില്ല. പക്ഷേ അവളെ കാണാതെ മരിക്കുക എത്ര ഭയങ്കരമാണു്!. ഞാൻ തനിച്ചുമായി. എന്റെ ഈശ്വരാ! ഞാൻ അവളെ ഇനി ഒരിക്കലും കാൺകയില്ല." അദ്ദേഹം ഉറക്കെ വിളിച്ചുപറഞ്ഞു. ഒരു കുഞ്ഞിനെപ്പോലെ ജീൻ പൊട്ടിക്കരഞ്ഞു.

## ചോദ്യങ്ങൾ

1. ജീൻ കോസെററിന്റെ വിവാഹത്തിൽ പങ്കുകൊള്ളാഞ്ഞതു് എന്തുകൊണ്ടു്?
2. പങ്കു കൊള്ളാതിരിക്കാൻ കണ്ട ശരിയായ കാരണം എന്തു്? വിവരിക്കുക.

---

# വിശ്രമം ഇല്ലാത്തവന് വിശ്രമം

മേരിയസ്സിന് ആയിടയ്ക്ക് ആശ്ചര്യകരവും അസാധാരണവുമായ ചില അനുഭവങ്ങൾ ഉണ്ടായി. ഒരു ദിവസം തെനാർദിയെ അയാളുടെ മുമ്പിൽ ആഗതനായി ജീൻവാൽജീൻെറ സാഹസപ്രവൃത്തികൾ ഓരോന്നായി അയാൾ വർണ്ണിച്ചു കേൾപ്പിച്ചു. നീചബുദ്ധിയായ തെനാർദിയേയുമായി സംസാരിക്കാൻ മേരിയസ്സ് ഇഷ്ടപ്പെട്ടില്ല. പക്ഷേ ജീനിൻെറ ജീവിതകഥ സംഭാഷണ വിഷയം ആയതുകൊണ്ട്, അയാൾ അതു കേൾക്കാൻ തയാറായി. ഇടയ്ക്കിടെ, സംശയനിവൃത്തി വരുത്താൻ ചില ചോദ്യങ്ങൾ മേരിയസ്സ ചോദിച്ചുകൊണ്ടിരുന്നു. ജീൻ പല കുററങ്ങൾ ചെയ്തിട്ടുണ്ടെന്നും മാഡ്ലീൻ എന്ന വ്യവസായ പ്രമുഖൻെറ വമ്പിച്ച ധനം അപഹരിച്ചിട്ടുണ്ടെന്നും ജാവെർട്ടിനെ കൊന്നതു് അയാൾ ആണെന്നുമൊക്കെ ആയിരുന്നു മേരിയസ്സിൻെറ മുൻധാരണകൾ. തെനാർദിയെ ഈ അബദ്ധ വിശ്വാസങ്ങളെ തകർക്കാൻതന്നെ കോപ്പിട്ടു. അറസ്റ്റു ചെയ്യാൻ കഴിയുമായിരിക്കെ, ഒരു കുററക്കാരനെ രക്ഷപ്പെടാൻ താൻ അനുവദിച്ചതു് അക്ഷന്തവ്യമായ പാപം ആണെന്ന വിശ്വാസവും തുടർന്നുണ്ടായ മനഃക്ലേശവും കൊണ്ടു് ജാവെർട്ട് ആത്മഹത്യ ചെയ്തതാണെന്നും, മാഡ്ലീനും ജീൻവാൽജീനും ഒരാൾ തന്നെയാണെന്നും, തെനാർ

ഡിയെ അനിഷേധ്യമായ തെളിവുകൾ കാണിച്ചു. വാദിച്ചു ഒട്ടവിൽ, മേരിയസ്സിനു് അന്നുവരെ ഒരു ലക്കം കിട്ടാതിരുന്ന ഒരു വസ്തുതകൂടി തെനാർദിയെ വെളിപ്പെടുത്തി. മേരിയസ്സിനെ യുദ്ധക്കളത്തിൽ നിന്നെടുത്തു്, അഴുക്കുചാലിൽ കൂടി വെളിയിൽ കൊണ്ടു വന്നതു് ജീൻ ആയിരുന്നു എന്ന രഹസ്യം സംശയാതീതമായി തെളിഞ്ഞു. മേരിയസിൻെറ കോട്ടിൽ നിന്നും അന്നു് തെനാർദിയേ ഗൂഢമായി വലിച്ചു കീറിവച്ചിരുന്ന ഒരു കഷണം തുണി അയാൾ പ്രദർശിപ്പിക്കുകയുംകൂടി ചെയ്തപ്പോൾ, മേരിയസ്സ് ആശ്ചര്യപരതന്ത്രനായി വായ്പൊളിച്ചു പോയി. തെനാർദിയേയെ വല്ലവിധവും യാത്രയാക്കിയിട്ടു്, അയാൾ കോസെററിനെ കാണാൻ തോട്ടത്തിലേയ്ക്കു് ഓടിച്ചെന്നു.

"കോസെററ്, നല്ല ഒരു വത്തമാനം കേൾക്കണ്ടേ? ആരാണെന്നോ അന്നു് എൻെറ ജീവൻ രക്ഷിച്ചതു്! മററാരുമല്ല. അദ്ദേഹം–അദ്ദേഹം തന്നെ! ഉടൻ തന്നെ പോയി അദ്ദേഹത്തെ കണ്ടു്. ഹൃദയംഗമമായ നന്ദി നമുക്കു പ്രകടിപ്പിക്കണം."

മേരിയസ്സ് ആവേശത്തോടെ പറഞ്ഞു് യാത്രയ്ക്കു വട്ടം കൂട്ടി. കോസെററ് ആനന്ദപുളകിതയായി. മേരിയസ്സ് തുടർന്നു.

"നിൻെറ പ്രിയ പിതാവു്–അദ്ദേഹം ഒരു മഹാത്മാവാണു്, കോസെററ്. അദ്ദേഹം എന്നെ രക്ഷിക്കാൻ സമരരംഗത്തുവന്നു. അദ്ദേഹം എത്രപേരെ രക്ഷപ്പെ

ടുത്തി.നിഴലുപോലെ അദ്ദേഹത്തെ പിന്തുടർന്ന ജാവെർട്ടിനെപ്പോലും രക്ഷിച്ചു. പക്ഷേ, അദ്ദേഹം അതൊന്നും സമ്മതിക്കയില്ല."

വണ്ടി ജീൻവാൽജീൻെറ പടിക്കലെത്തി ജീൻ കിടക്കുന്ന മുറിയിലേക്ക് അവർ ഓടിക്കയറി. അവർ മുറിയിൽ കടന്നതു് ജീൻ കണ്ടു.

'വരൂ'.പരിക്ഷീണസ്വരത്തിൽ അദ്ദേഹം പറഞ്ഞു.

ഒരു കുട്ടിയെപ്പോലെ കോസെററ് അദ്ദേഹത്തിൻെറ അടുക്കൽ പാഞ്ഞുചെന്നു. "കോസെററ്!" വിറയ്ക്കുന്ന കൈകൾ നീട്ടി അദ്ദേഹം മന്ത്രിച്ചു.

"അച്ഛാ!" അവൾ കരഞ്ഞു കൊണ്ടുവിളിച്ചു.

"നിങ്ങൾ രണ്ടുപേരും എനിക്ക മാപ്പുതരികയില്ലേ"? ജീൻ ചോദിച്ചു.

കോസെററ് ആ വൃദ്ധൻെറ അടുത്തിരുന്നു മേരിയസ് കോസെററിനോടു പറഞ്ഞു."കേട്ടോ,കോസെററ്, അദ്ദേഹം നമ്മോടു മാപ്പുചോദിക്കുന്നതു്.! എൻെറ ജീവിതം അദ്ദേഹം തന്നതാണ്. പിന്നെ, എന്തെല്ലാം സൗഭാഗ്യങ്ങളാണ് അദ്ദേഹം എനിക്ക നൽകിയതു്! നിന്നെ എനിക്ക തന്നതു്അദ്ദേഹമല്ലേ? പക്ഷേസ്വന്തം പ്രവൃത്തികളുടെ മേന്മ പറഞ്ഞു് അഭിമാനിക്കാൻ ഇഷ്ടപ്പെടാത്ത മഹാനാണ് അദ്ദേഹം. ഹാ! അന്നത്തെ

യുദ്ധവും ഭഗ്നനിർമ്മാണവും! അതോൎക്കുമ്പോൾ എന്റെ ശരീരം വിറച്ചുപോകുന്നു. കോസെററ്, മരണത്തിന്റെ വായിൽനിന്നും എന്നെ രക്ഷിച്ച ദൈവദൂതനാണു് നിന്റെ അച്ഛൻ."

ഈ വാക്കുകൾ കേട്ടപ്പോൾ ജീനിനു് ഒരു നവചൈതന്യം ലഭിച്ചതുപോലെ തോന്നി.

തന്റെഭവനത്തിൽ വന്നു താമസിക്കാൻ മേരിയസ്സ് ജീനിനോടു് അപേക്ഷിച്ചു. "അച്ഛാ!, അങ്ങേയ്ക്കു് വിശ്രമവും സമാധാനവുമാണു് ഇപ്പോൾ വേണ്ടതു്. വീട്ടിൽ വരൂ; കോസെററും ഞാനും അങ്ങയെ പരിചരിച്ചു് പെട്ടെന്നു സുഖപ്പെടുത്താം. ഞങ്ങൾ വണ്ടി കൊണ്ടു വന്നിട്ടുണ്ടു്.

"ഈ ലോകത്തിൽ ഒരു സ്ഥാനവും എനിക്കു വേണമെന്നില്ല." ജീൻ മറുപടി പറഞ്ഞു.

"അരുതു്; അങ്ങനെ പറയരുതച്ഛാ. അങ്ങു് വീട്ടിൽ വന്നില്ലെങ്കിൽ ഞാൻ കൊണ്ടു പോകും." കോസെററ് നിർബന്ധം പിടിച്ചു.

ഈ സംഭാഷണത്തിനിടയ്ക്കു് ഡോക്ടർ വന്നു് രോഗിയെ പരിശോധിച്ചു. പരിശോധന കഴിഞ്ഞു് പുറത്തിറങ്ങിയ ഡോക്ടരോടു് ജീനിന്റെ രോഗം ഗുരുതരമാണോ എന്നു് മേരിയസ്സ് ചോദിച്ചു.

"ഒന്നും പറയാൻ വയ്യ. അദ്ദേഹം പരിക്ഷീണനായ ഒരു വൃദ്ധനാണ്. അദ്ദേഹത്തിന്റെ ഹൃദയസ്പന്ദനം ഏതു നിമിഷത്തിലും നില്ക്കാം. അതുകൊണ്ട് ശ്രദ്ധിച്ചു പരിചരിക്കണം." ഡോക്ടർ യാത്ര പറഞ്ഞു.

ജീനിന്റെ ഹൃദയം വളരെ വേഗത്തിൽ സ്പന്ദിച്ചുകൊണ്ടിരുന്നു. അദ്ദേഹം കോസെററിനോട് അടുത്തു വരാൻ ആഗ്ഗ്യം കാണിച്ചു. അവൾ സമീപത്തു ചെന്നപ്പോൾ, പതുക്കെപ്പതുക്കെ, ഇടയ്ക്കിടയ്ക്ക് ഇടർച്ചയോടുകൂടി, ജീൻ പറഞ്ഞു.

"പ്രിയപ്പെട്ട കുഞ്ഞേ, നിന്റെ അമ്മ ഫൻതീൻ-ആണ്. അവരെ എപ്പോഴും ഓർമ്മിക്കണം. ഫൻതീൻ-ആ പേരു് ഉച്ചരിക്കു അവർ ഒരു മഹതി ആയിരുന്നു. അവർ ഒട്ടവളരെ ക്ലേശിച്ചു. നിന്നെ സ്നേഹിച്ചു്, നിനക്കു വേണ്ടി മരിച്ചു. ഓമനേ, ഞാൻ എന്റെ ജീവിതം ജീവിച്ചു കഴിഞ്ഞു. എനിക്കു് ഒരേ ഒരു ആഗ്രഹമേ ഉണ്ടായിരുന്നുള്ളൂ—നിന്നെ ഒന്നു കാണാനും യാത്ര പറയാനും. കുഞ്ഞേ, നിന്നെ രക്ഷിക്കാൻ പോരുന്ന കൈകളിലാണ് നീ ഇന്നു്."

നീർനിറഞ്ഞ നയനങ്ങളോടെ, ഒന്നും കാണാൻ കഴിവില്ലാതെ, മേരിയസ്സും കോസെററും നില്ക്കുകയാണ്.

അവർ അവിടെ വന്നപ്പോൾ ഈ ദാരുണസംഭവത്തെ ക്കുറിച്ച് യാതൊന്നും ആശങ്കിച്ചിരുന്നില്ല.

കോസെററ് അപ്പൂൻെറ ജ്വരബാധിതമായ ശരീരത്തിൽ മൃദുവായി തലോടിക്കൊണ്ടിരുന്നു.

കോസെററിനോട്ട സംസാരിച്ചതിനുശേഷം ജീൻ മേരിയസ്സിനെ നോക്കി. അവരുടെ ശിരസ്സുകളിൽ കൈ രണ്ടും അണച്ച്, അദ്ദേഹം അനുഗ്രഹിച്ചു.

ആ യുവാക്കളുടെ കവിളുകളിൽ കൂടി അശ്രുക്കൾ കുടുകുടെ ഒഴുകി. സ്ഥിരമായി അധ്വാനിക്കാനും ഏതു ക്ലേശവും സഹിക്കാനും എന്നും സ്നേഹിക്കാനും കരുത്തും സന്നദ്ധതയും ഉണ്ടായിരുന്ന ആ ആത്മാവിന് അനന്ത വിശ്രമം കിട്ടി. ദുഃഖം നിറഞ്ഞതെങ്കിലും ആനന്ദിക്കുന്ന, ദരിദ്രമെങ്കിലും അന്യരെ സമ്പന്നരാക്കുന്ന, ഒന്നും സ്വന്തമായി ഇല്ലെങ്കിലും എല്ലാം അധീനമാക്കുന്ന ആ ധന്യജീവിതം അങ്ങനെ അവസാനിച്ചു.

ചോദ്യം

1. ജീൻവാൽജീനിൻെറ അന്തിമാഭിലാഷം എന്തായിരുന്നു ?. അതു് എങ്ങനെ നിറവേററി ?.

---

# അഭിപ്രായങ്ങൾ

---

"ബാലഹൃദയങ്ങളിൽ സഹജമായ അത്ഭുതവും ജിജ്ഞാസയും വളർത്തി, അവരുടെ വിജ്ഞാന സംസ്കാരങ്ങളെ വികസിപ്പിച്ചു കൊണ്ടുവരുവാൻ പര്യാപ്തമായ രീതിയിലും ഭാഷയിലും രചിച്ചിട്ടുള്ള ഈ ഗ്രന്ഥങ്ങൾ നമ്മുടെ സാഹിത്യത്തിൻെറ അനർഘമായ സമ്പത്താണ്."

**മഹാകവി, ജി. ശങ്കരക്കുറുപ്പ്.**

★ ★ ★ ★ ★

"വളർന്നുവരുന്ന ബാലന്മാർ അവശ്യം അറിഞ്ഞിരിക്കേണ്ട വിവിധ വിഷയങ്ങളെക്കുറിച്ചു ലളിതവും സരസവുമായ ശൈലിയിൽ എഴുതിയിട്ടുള്ള ഈ ഗ്രന്ഥപരമ്പര അദ്ധ്യാപകന്മാർക്കും അദ്ധ്യേതാക്കൾക്കും ഒരുപോലെ ഉപയോഗപ്രദമായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു."

**എൻ. ഗോപാലപിള്ള എം. എ.**
പ്രിൻസിപ്പൽ, രാജകീയ സംസ്കൃതകാളേജ്,
തിരുവനന്തപുരം

★ ★ ★ ★ ★

"ഈ ഗ്രന്ഥങ്ങളുടെ രചനയിൽ, ഒരോ ഘട്ടത്തിലുമുള്ള വിദ്യാർത്ഥികളുടെ മനോവികാസം, താല്പര്യങ്ങൾ, ഭാഷാസ്വാധീനത മുതലായവയെല്ലാം ഔചിത്യപൂർവം പരിഗണിച്ചിട്ടുണ്ടെന്നു കണ്ടപ്പോൾ എനിക്കു വലിയ സന്തോഷം തോന്നി. ഭാഷയുടെ ശ്രേണീകരണത്തിൽ പ്രദർശിപ്പിച്ചിട്ടുള്ള ഉചിതജ്ഞത പ്രശംസാർഹം തന്നെ. ബാലസാഹിത്യഗ്രന്ഥങ്ങൾ രചിക്കുന്ന ഗ്രന്ഥകാരന്മാർ നിങ്ങളെ അനുകരിച്ചെങ്കിൽ!"

**എം. രാമകൃഷ്ണൻനായർ എം. എ. എൽ. റ്റി.**
മലയാളവകുപ്പധ്യക്ഷൻ, ട്രെയിനിംഗ് കോളേജ്,
തിരുവനന്തപുരം

The Mahatma Printing Works, Trivandrum.